കെ. അയ്യപ്പപ്പണിക്കർ



# വിമർശകൻെറ ദൗത്യം

**വിമർശനം ഒരു ദൗത്യമായി ഏറ്റെടുത്ത വളരെ കുറച്ചു നിരൂപകൻമാരേ നമുക്കുള്ളൂ. അതിൽ പ്രമുഖനാണ് ശ്രീ. എൻ. കൃഷ്ണപിള്ള. വിമർശകൻ നാടകകൃത്തിനെ ഒഴിവാക്കി നിർത്തിയെങ്കിലും അതേ നാടകാവബോധം തന്നെയാണ് കൃഷ്ണപിള്ളയുടെ വിർശനത്തിനു ചൈതന്യം പകർന്നുപോന്നത്—എഴുപത്തഞ്ചാം ജന്മദിനം ആഘോഷിച്ച യശശ്ശരീരനായ ശ്രീ. എൻ. കൃഷ്ണപിള്ളയുടെ സാഹിത്യജീവിതത്തെക്കുറിച്ച്.**

പരിപക്വമായ ഒരു മനസ്സും സ്പന്ദനം നിലയ്ക്കാത്ത ഒരു സാവേദനക്ഷമതയും സൂക്ഷ്മമായ കാര്യഗ്രഹണപാടവവും അപഗ്രഥനാത്മകമായ ചിന്തയെ സമർത്ഥമായി ആവിഷ്കരിക്കാൻ കഴിയുന്ന ശൈലിവല്ലഭത്വവും അനുഗ്രഹിച്ചു കിട്ടിയ ഒരു വ്യക്തിയായിരുന്നു എൻ. കൃഷ്ണപിള്ള. ചിന്തകനെക്കാൾ വലിയ അദ്ധ്യാപകൻ, അദ്ധ്യാപകനെക്കാൾ ഉയർന്ന നാടകകൃത്ത്, നാടകകൃത്തിനെ കീഴ്പ്പെടുത്താൻ പോന്ന വിമർശകൻ, വിമർശകനെപ്പോലും നിഷ്പ്രഭനാക്കുന്ന നല്ല മനുഷ്യൻ—ഇങ്ങനെ നമുക്ക് എല്ലാവർക്കും ഒരേപോലെ യോജിക്കാൻ കഴിഞ്ഞില്ലെങ്കിലും നാം എല്ലാം ഉൽകൃഷ്ടമായി കണക്കാക്കുന്ന വ്യക്തിത്വത്തിൻെറ ഉടമയായിരുന്ന അദ്ദേഹത്തിൻെറ സാഹിത്യജീവിതത്തിൽ ഏററവും ശക്തമായി പ്രവർത്തിച്ചിരുന്ന രണ്ടു ഘടകങ്ങൾ നാടകവും വിമർശവും ആയിരുന്നു. ഇവയിൽ ഏതംശത്തിനാണു കൂടുതൽ പ്രശസ്തിയും അംഗീകാരവും കിട്ടിയത് എന്നതിനെപ്പററി അഭിപ്രായവ്യത്യാസം ഉണ്ടായാലും ഇല്ലെങ്കിലും ഈ രണ്ട് അംശങ്ങളും തമ്മിൽ എപ്പോഴും യോജിച്ചുപോയില്ല എന്നു വേണമെങ്കിൽ വാദിക്കാവുന്നതാണ്. എൻ. കൃഷ്ണപിള്ളയുടെ സാഹിത്യകാര വ്യക്തിത്വത്തിൻെറ സംഘർഷാത്മകമായ അന്തർഭാവം ഈ ദ്വന്ദ്വത്തെ ആശ്രയിച്ചാണിരുന്നത് എന്നതിൽ സംശയത്തിനവകാശമില്ല.



ഇപ്പോഴും സജീവസാന്നിദ്ധ്യം—
ശ്രീ എൻ. കൃഷ്ണപിള്ള

അദ്ദേഹത്തിൻെറ മുഖ്യമായ ഉപജീവനമാർഗ്ഗം അദ്ധ്യാപനമായിരുന്നു. ഏററവും ഉയർന്ന ക്ളാസ്സുകളിൽ മലയാളസാഹിത്യവും കേരളചരിത്രവും മററും വിവേകശീലരായ അനേകം വിദ്യാർത്ഥികൾക്കു വിശദീകരിച്ചു കൊടുക്കുന്നതിൽ സമകാലികരായ അദ്ധ്യാപക പ്രമുഖൻമാരുടെയിടയിൽത്തന്നെ അദ്ദേഹം അദ്വിതീയനായിരുന്നു. അദ്ദേഹത്തിൻെറ പ്രിയപ്പെട്ട വിദ്യാർത്ഥികളുടെ അഭിപ്രായത്തിൽ അദ്ധ്യാപകൻ എന്ന നിലയിലാണ് എൻ. കൃഷ്ണപിള്ള ഏററവുമധികം ശോഭിച്ചത് എന്നത് ഇവിടെ അവഗണിക്കുന്നില്ല. ഒരു പക്ഷെ, അദ്ധ്യാപനകലയിൽ അദ്ദേഹത്തിന് ഈ മഹാസിദ്ധി നേടാൻ കഴിഞ്ഞത് അദ്ദേഹത്തിൻെറ നിശിതമായ വിമർശബുദ്ധിയുടെ വൈഭവംകൊണ്ടല്ലേ എന്നു സംശയിക്കാവുന്നതാണ്. സുവ്യക്തമായ പ്രതിപാദനം, പ്രതിപാദ്യവുമായുള്ള ഗാഢമായ പരിചയം, വിവിധ കാഴ്ചപ്പാടുകളിലൂടെ ഒരു വിഷയത്തെ സമീപിക്കാനും വിദ്യാർത്ഥികളെ അതിനു പ്രേരിപ്പിക്കാനുമുള്ള സാമർത്ഥ്യം, ''ദോഷം പറയരുതല്ലോ'' എന്ന ലാഭനഷ്ട ചിന്ത കൂടാതെ കൃതികളെയും കർത്താക്കളെയും വിലയിരുത്താനുള്ള മൂല്യബോധം, സർവ്വോപരി ആശയവിനിമയത്തിലുള്ള ഹൃദയംഗമത്വം—ഇതെല്ലാം ആ അദ്ധ്യാപകൻെറ മഹത്വത്തിനു കാരണമായി. വാസ്തവത്തിൽ ഇതെല്ലാം ഒരുത്തമനിരൂപകനുണ്ടായിരിക്കേണ്ട ഗുണവിശേഷങ്ങൾതന്നെയാണെന്നു പറയാം. എത്രയോ പ്രഗല്ഭരായ അദ്ധ്യാപകരുടെ സേവനംകൊണ്ടു ധന്യമായ കലാലയമാണ് യൂണിവേഴ്സിററി കോളേജ്! അവിടെ മലയാളവും സംസ്കൃതവും പഠിപ്പിച്ചു പ്രശസ്തരായ അദ്ധ്യാപകരുടെ മണിപ്രവാളഹാരത്തിലെ പതക്കംപോലെ ആയിരുന്നു കൃഷ്ണപിള്ള സാർ. ക്ളാസ്സിലും വീട്ടിലും വച്ചു നടത്തിയ ചർച്ചകളിൽ മിന്നിത്തിളങ്ങിയ പല ഉൾക്കാഴ്ചകളും ഒരുപക്ഷേ, ഒരു ലേഖനത്തിലും ഗ്രന്ഥത്തിലും പ്രസിദ്ധപ്പെടുത്തിക്കാണില്ല എന്നു വന്നേക്കാം. ആരാധകരായ വിദ്യാർത്ഥികളുടെ മുന്നിൽ സ്വയം അറിയാതെ ഊർന്നുവീണ മുത്തും പവിഴവും വാചികാവിഷ്കാരകലയുടെ നേട്ടങ്ങളായി സ്മൃതിമണ്ഡലത്തിൽ തങ്ങിക്കളിക്കുന്നുണ്ടാവും. അവയിൽ ചില ഉതിർമണികൾ ഒരു പക്ഷെ സ്മാരകലേഖനങ്ങളിൽ രേഖപ്പെടുത്തിയിട്ടുമുണ്ടാവാം. ആ ക്ളാസ്സുമുറികൾ ഇനി നമുക്കു കാണാൻ കഴിയുകയില്ല. ആ ചടുലമായ വൈഖരീവിശേഷവും ഇനി കേൾക്കാൻ പററുകയില്ല. ഇനിയും നൂററാണ്ടുകൾ നമ്മുടെയും അനന്തര തലമുറകളുടെയും ബുദ്ധിയെ പ്രചോദിപ്പിച്ചുകൊണ്ടിരിക്കുന്നത് ആ നാടകങ്ങളും വിമർശനകൃതികളുമാണ്. അതുകൊണ്ട് എൻ. കൃഷ്ണപിള്ളയുടെ ചിരസ്ഥായിയായ സാഹിതീയ വ്യക്തിത്വം നിലനില്ക്കുന്നത് അദ്ദേഹത്തിൻെറ നാടകകൃതികളിലും സാഹിത്യചരിത്രം ഉൾപ്പെടെയുള്ള വിമർശനകൃതികളിലുമാണ്. അദ്ദേഹത്തിൻെറ നാടകകൃതികളിലും മുന്നിട്ടുനില്ക്കുന്നത് വിമർശബുദ്ധിയാണ് എന്നതാണ് ഈ ലേഖനത്തിൻെറ കാതൽ.

കൃഷ്ണപിള്ളയുടെ നാടകങ്ങളുടെ ഉറവിടം 1930—40 കളിലെ അദ്ദേഹത്തിൻെറ ജീവിതദർശനത്തെ സ്വാധീനിച്ച സാഹിതീയാവബോധമാണെന്നു പറയാം. കേസരി ബാലകൃഷ്ണപിള്ള, സി. നാരായണപിള്ള, കൈനിക്കര പത്മനാഭപിള്ള, കൈനിക്കര കുമാരപിള്ള, പിന്നീട് പുളിമാന പരമേശരൻപിള്ള, പി.കെ. വിക്രമൻനായർ തുടങ്ങിയവരുടെ ഉപദർശനങ്ങളുമായുള്ള ബന്ധവും വൈജാത്യവും കൃഷ്ണപിള്ളയുടെ നാടകസങ്കല്പം വളർത്തിയെടുക്കാൻ സഹായിച്ച ഘടകങ്ങളാണ്. ഇബ്സൻെറ പേരുമായി ബന്ധപ്പെടുത്തി കൃഷ്ണപിള്ള നാടകങ്ങളെ പഠിക്കാനും വിമർശിക്കാനും ഇടയായതും ജീവിതവിമർശമാണ് നാടകമെന്ന കൃഷ്ണപിള്ളയുടെ വിശ്വാസത്തിന് ബലം കിട്ടിയതും അതുകൊണ്ടാണ്. പക്ഷെ, ജീവിതം എന്നതുകൊണ്ട് ഉപരിപ്ളവമായ സാമൂഹികസംഘട്ടനം

അഥവാ വർഗ്ഗസമരം മാത്രമാണെന്ന് കൃഷ്ണപിള്ള ഒരിക്കലും വിശ്വസിച്ചിരുന്നില്ല. അങ്ങനെ ജീവിതത്തിന്റെ സങ്കീർണ്ണതയെയും സമഗ്രതയെയും ലളിതവല്ക്കരിച്ചു കാണുന്നതിനെക്കുറിച്ചുള്ള നിശിതവിമർശനമാണല്ലോ ദർശനം എന്ന അദ്ദേഹത്തിന്റെ നാടകം തന്നെ.

വിമർശം കൃഷ്ണപിള്ളയുടെ നാടകത്തിലെ സജീവധാരയാണ്. വിമർശത്തിനു ലക്ഷ്യം ജീവിതംതന്നെ. ജീവിതത്തിന്റെ ഗതിയെ നിയന്ത്രിക്കുന്ന മാനസിക സംഘർഷമാണ്—പ്രത്യേകിച്ചും കുടുംബത്തിന്റെ ബാഹ്യഭദ്രതയെ ചോദ്യം ചെയ്യുന്ന ഗാർഹികവിക്ഷോഭമാണ്—അദ്ദേഹത്തിന്റെ മുഖ്യ നാടകങ്ങളിലെ മുഖ്യപ്രമേയം. കുമാരനാശാന്റെ കൃതികളെല്ലാം വീണപൂവുകളാണെന്നു പറയുന്നതുപോലെ എൻ. കൃഷ്ണപിള്ളയുടെ നാടകങ്ങളെല്ലാം ഭഗ്നഭവനങ്ങളാണെന്ന് നിരൂപകർ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഈ ഭവനഭേദനത്തിനു പ്രധാന പ്രേരകമായിട്ടുള്ളത് കുടുംബാംഗങ്ങളുടെ വ്യക്തിത്വാഭിവാഞ്ഛകളുമായി ബന്ധപ്പെട്ട ആദർശവിശ്വാസങ്ങളാണ്. ഏററവുമധികം പിരിമുറുക്കത്തോടെ അവയെ നാടകീകരിച്ചു കാണിക്കാൻ കഴിഞ്ഞതിലാണ് കൃഷ്ണപിള്ളയുടെ വിജയം. അവയെ ദൃശ്യവല്ക്കരിക്കുന്നതിലേറെ അദ്ദേഹം ശ്രദ്ധിച്ചത് സംഭാഷണത്തിലൂടെ ആ സംഘർഷത്തെ അതിന്റെ സ്ഫോടകമായ, മാരകമായ, സർവ്വനാശകരമായ ഉഗ്രതയോട അവതരിപ്പിക്കാനാണ്. കുടുംബബന്ധങ്ങളുടെ ഓരോ നേരിയ ഇഴയും പൊട്ടുമ്പോൾ, ആളുകൾ മനസ്സുകൊണ്ടും ശരീരംകൊണ്ടും അകലുമ്പോൾ—ആ പൊട്ടലിന്റെ ആവശ്യകത—അതിന്റെ ദുഃഖാർദ്രത മാത്രമല്ല— നമ്മെ ബോദ്ധ്യപ്പെടുത്താനാണ് നാടകകൃത്തിന്റെ ശ്രമമെന്നു തോന്നിപ്പോകുന്നു. പൊട്ടിപ്പോകുന്ന ഇഴകളെ കൂട്ടിച്ചേർക്കാൻ അദ്ദേഹത്തിനു താല്പര്യമില്ലെന്നും അവ കൂട്ടിച്ചേർക്കാവുന്നതല്ലെന്നുംകൂടി ധ്വനിപ്പിക്കുന്നില്ലേ ആദ്യകാല കൃതികൾ എന്നുംകൂടി തോന്നുന്നു. തകരുന്ന കുടുംബങ്ങളുടെ അനിവാര്യമായ തകർച്ച ചിത്രീകരിക്കുമ്പോൾ കൃഷ്ണപിള്ളയിലെ ജീവിതവിമർശകൻ അല്പം ആഹ്ളാദിക്കുന്നു, രസിക്കുന്നു എന്നു പറഞ്ഞാലും തെററാവുമെന്നു തോന്നുന്നില്ല.

കഥാപാത്രങ്ങളെ സൃഷ്ടിച്ച് അവരുടെ ഓരോ ചലനവും നിയന്ത്രിച്ച് തന്റെ ഇച്ഛയ്ക്കൊത്തു മാത്രം അവരെക്കൊണ്ട് സംഭാഷണം നടത്തിച്ച് (അവരെ സംസാരിക്കാൻ അനുവദിക്കാതെ സംഭാഷിക്കാൻ മാത്രം സമ്മതം നല്കി എന്നുകൂടി പറയാം) കഥാഗതിയെ ഇന്ന മുഹൂർത്തത്തിൽ കൊണ്ടു നിർത്താൻ ശ്രമിക്കുന്നതു വഴി സംഭവിക്കുന്ന നഷ്ടം എന്തെന്നു കാണാൻ മിനക്കെടാതെ തന്റെ നാടകത്തിലും വിമർശദൃഷ്ടി നിലനിർത്തിയ ആളാണു കൃഷ്ണപിള്ള. ചടുലമായ സംഭാഷണം അദ്ദേഹംതന്നെ കഥാപാത്രങ്ങൾക്കുവേണ്ടി നിർമ്മിച്ചു നല്കുന്നതു വഴി ആ പാത്രചിത്രീകരണം ആവശ്യത്തിലധികം ക്ളിപ്തമായിപ്പോകുന്നു. അവർ, ആ കഥാപാത്രങ്ങൾ നിസ്സഹായരായി നമ്മെ നോക്കുന്നു. നാടകകൃത്തിന്റെ സൂക്ഷ്മാപഗ്രഥനപാടവത്തെ, മനഃശാസ്ത്രജ്ഞാനത്തെ, സംഭാഷണരചനാകുശലതയെ നാം കൊണ്ടാടുന്നു. അദ്ദേഹത്തിന്റെ ശ്രദ്ധയിൽനിന്നു വിട്ടുമാറാൻ ഭയപ്പെടുന്ന കഥാപാത്രങ്ങൾ സ്രഷ്ടാവിന്റെ നിർദ്ദേശാനുസരണം നമ്മുടെ മുൻപിൽ വന്നുപോകുന്നു. അവർ വരുന്നതിനു മുൻപുതന്നെ നമുക്കവരെപ്പററി അറിയാം. വന്നുപോയിട്ടും നമ്മുടെ അറിവിന് മാററമൊന്നും ഉണ്ടാകുന്നില്ല. അനേകംതവണ ഉദ്ധരിക്കപ്പെട്ട കൃഷ്ണപിള്ളയുടെ നാടകസങ്കല്പവിശദീകരണവാക്യംതന്നെ ഈ പരിമിതിയെ എടുത്തുകാണിക്കുന്നു. ഇത്ര കൂലങ്കഷമായി, സന്ദേഹത്തിനടിസ്ഥാനമില്ലാത്തവിധം ഒരു സങ്കല്പം വികസിപ്പിച്ചെടുത്തത് അദ്ദേഹത്തിലെ നാടകകൃത്തല്ല, വിമർശകനായിരുന്നു എന്നു സമ്മതിക്കാതെ തരമില്ല.

തിരുവനന്തപുരത്തു താമസമായപ്പോൾ കാണാനിടയായ നാടകങ്ങളുടെയും വായിക്കാൻ സാധിച്ച വിശ്വനാടകങ്ങളുടെയും സ്വാധീനതയെപ്പററി എൻ. കൃഷ്ണപിള്ളയുടെ നാടകങ്ങൾ എന്ന കൃതിക്ക് മുഖക്കുറിയായി എഴുതിയ ''ഓർമ്മകൾ, അനുഭവങ്ങൾ, അഭിമതങ്ങൾ'' എന്ന ലേഖനത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഇവിടെ ഉദ്ധരിക്കട്ടെ: (പേജ് x)

''ഇക്കാലത്ത് വിശ്വപ്രശസ്തങ്ങളായ പല നാടകങ്ങളും നാടകനിഷ്ഠമായ ചില പ്രൗഢപഠനങ്ങളും ഞാൻ വായിക്കാനാരംഭിച്ചു; അതെന്റെ ശീലമായി മാറി; ശ്രദ്ധയും സമയവും ഏറെ അപഹരിച്ചു: അവയുടെ സ്വാധീനശക്തി ഏതാണ്ടൊരു ലഹരിപോലെ ആയി. ഈ മാനസികപ്രക്രിയയ്ക്കൊപ്പം ചില നൂതന നാടകസങ്കല്പങ്ങൾ അവ്യക്തമായിട്ടെങ്കിലും ഉള്ളിലുദിച്ചുപൊങ്ങി. നിലവിലിരുന്ന അമേററർ നാടകവേദിയുമായി അടുക്കാനല്ല, അകന്നു മാറാനാണ് അവ എന്നെ പ്രേരിപ്പിച്ചത്. പ്രബലമായ ഒരു അസ്വസ്ഥതയും അക്ഷമയും മനസ്സിനെ വലയംചെയ്തു. വേണ്ട പല കരുക്കളും കഴിവുകളും കൈവശമുണ്ടായിട്ടും, നാടകകർത്താക്കന്മാരും നടന്മാരും അവതാരകന്മാരും പ്രേക്ഷകരുമടക്കമുള്ള നമ്മുടെ നാടകവേദി, ആശയഗൗരവത്തിലോ ധന്യാനുഭൂതി സംക്രമണത്തിലോ, അന്തസ്സാരത്തിലോ ശ്രദ്ധിക്കാതെ, മണൽപ്പുറത്തു വീണു തൽക്ഷണം വററുന്ന വെള്ളത്തുള്ളികൾപോലെ ഏതാനും നിമിഷം മാത്രം നിലനില്പുള്ള മാനസോല്ലാസമത്താപ്പുകൾക്കപ്പുറം കണ്ണുചെല്ലാതെ, തളംകെട്ടി നില്ക്കുന്നതിവ. എന്റെ യുവഹൃദയം വേദനപൂണ്ടു. ആ വേദന പങ്കിട്ടനുഭവിക്കാൻ ഇഷ്ടമുള്ള ഒരാളിനെക്കൂടിയെങ്കിലും കണ്ടെത്താൻ ഞാൻ അതിരററ് ആഗ്രഹിച്ചെങ്കിലും, അന്നത്തെ എന്റെ പരിചയമണ്ഡലം അതീവ സങ്കുചിതമായിരുന്നതിനാൽ ആശ വിഫലമായതേ ഉള്ളൂ.''

1930 കൾ തുടങ്ങി അരനൂററാണ്ടുകാലം കേരളത്തിലെ ബുദ്ധിജീവികളുടെ ഇടയിലും ബുദ്ധിരഹിത ജീവികളുടെ ഇടയിലും മഹത്തായ ചാഞ്ചാട്ടങ്ങളുടെയും ആശയപരമായ അഥവാ ആമാശയപരമായ ചാഞ്ചല്യങ്ങളുടെയും കാലഘട്ടമാണ്. ഇക്കാലമത്രയും സ്വപ്രത്യയസ്ഥൈര്യം വിടാതെ ജീവിതദർശനത്തിലും സാഹിത്യാവബോധത്തിലും ഉറച്ചുനിന്ന കുറെപ്പേരുണ്ട്. അവരുടെയിടയിൽ ഒരു പ്രമുഖസ്ഥാനം എൻ. കൃഷ്ണപിള്ളയ്ക്കുണ്ട്. 1945-ൽ ഒന്നാം പതിപ്പും 1952-ൽ രണ്ടാം പതിപ്പും 1976-ൽ മൂന്നാം പതിപ്പും ഇറങ്ങിയ ബലാബലത്തിന്റെ രണ്ടാം പതിപ്പിൽ കൃഷ്ണപിള്ളയുടെ സാഹിത്യവിശ്വാസങ്ങളുടെ ദാർഢ്യം അദ്ദേഹംതന്നെ വ്യക്തമാക്കിയിട്ടുണ്ട്. 1952-ലെ കേരളസാഹിത്യാന്തരീക്ഷം മനസ്സിൽ വച്ചുനോക്കുമ്പോഴാണ് ഈ പ്രസ്താവനയുടെ പൂർണ്ണ ഗൗരവം നമുക്കു ശ്രദ്ധേയമാകുന്നത്.

'' 'ബലാബല'ത്തിന്റെ ഒന്നാം പതിപ്പ് പുറത്തുവന്നിട്ട് ഇപ്പോൾ ഏഴോളം സംവത്സരമായി. ഒരു ന്യൂനപക്ഷത്തിന്റെ സ്നേഹാദരങ്ങൾ മാത്രമേ ഈ കൃതിക്ക് ഇന്നുവരെ ലഭിച്ചിട്ടുള്ളൂ. എന്റെ മററു നാടകങ്ങളെപ്പോലെതന്നെ ഇതിന്റെയും അവസ്ഥ. അസംതൃപ്തിക്കോ നൈരാശ്യത്തിനോ കാരണമില്ല. ആ ന്യൂനപക്ഷത്തെ മുഖ്യമായി മനസ്സിൽ കണ്ടുകൊണ്ടാണ്, എന്റെ എല്ലാ നാടകങ്ങളും രചിച്ചിട്ടുള്ളത്. ഇന്ന് ഇതു പറയുന്നത് 'ഫാഷനു' വിപരീതമോ 'ജനകീയവിരുദ്ധമോ', 'മനുഷ്യസ്നേഹമില്ലായ്മ'യോ ആയെന്നു വരാം. പക്ഷേ, സാരമില്ല. [സാരമില്ല എന്ന് അന്നു പറയാൻ ആളേറെയില്ലായിരുന്നു] ഗ്രന്ഥകാരന്റെ പ്രശസ്തിയും പുസ്തകത്തിന്റെ വില്പനയും കുറയും; അതിലേറെ വരാനെന്തുള്ളൂ? ന്യൂനപക്ഷത്തിലാണു സാംസ്കാരികമായ നവ്യചലനങ്ങൾ ആദ്യമായി ഉണ്ടാകേണ്ടത് എന്നു ഞാൻ വിശ്വസിക്കുന്നു. ആ ചലനങ്ങൾ വളർന്നു വളർന്നു സമുദായത്തിന്റെ വിശാലരംഗങ്ങളിലേക്കു വ്യാപിച്ചുകൊണ്ടും, ക്രമേണ മാത്രം പെട്ടെന്നങ്ങു സാംസ്കാരികവിപ്ളവം വരുത്താൻ നോക്കിയാൽ, രാഷ്ട്രീയരംഗത്തിൽ രക്തപ്പുഴകളെന്നപോലെ കലാരംഗത്തിലും മററും ചില അഴുക്കുചാലുകളൊഴുക്കാനേ കഴിയൂ. ഈ വിശ്വാസമാണ് എന്റെ കലാസൃഷ്ടികളുടെ അടിസ്ഥാനം. [പ്രവചനസ്വഭാവമുള്ള ഒരഭിപ്രായപ്രകടനമാണിതെന്ന് ഇന്ന് പലരും സമ്മതിക്കും]

ഇതുപോലെതന്നെ ശ്രദ്ധേയമാണ് 1945-ൽ മലയാളരാജ്യത്തിൽ പ്രസിദ്ധപ്പെടുത്തിയ ദർശനത്തിന് 1949-ൽ എഴുതിയ ആമുഖത്തിലെയും 1976-ലെ പുതിയ പതിപ്പിന്റെ മുഖക്കുറിയിലെയും പ്രസ്താവനകൾ.

''പന്ത്രണ്ടുകൊല്ലം വീണ്ടുവിചാരമില്ലാതെ ഒരു രാഷ്ട്രീയകക്ഷിക്കു വിടുപണി ചെയ്യാൻ തന്റെ സർഗ്ഗശക്തി വിനിയോഗിച്ചു ഒരു സാഹിത്യകാരൻ പെട്ടെന്നു പ്രബുദ്ധനായി, തന്നിൽത്തന്നെ ലയിച്ചിരുന്ന 'പാർട്ടി സാഹിത്യകാര'നോടു യാത്ര പറയുന്ന ഘട്ടമാണ് നാടകാരംഭം. തുടർന്ന് രാഷ്ട്രീയനേതാക്കൾ, പഴമപ്പിത്തക്കാർ, ആദർശാത്മക സൗന്ദര്യവാദികൾ, റിയലിസക്കാർ, പ്രസ്ഥാനപ്പുണി

ചെയ്തു ജീവിക്കുന്ന വിമർശനശില്പികൾ ഇങ്ങനെ പലരും സ്വാധീനപ്പെടുത്താൻ ശ്രമിക്കുന്നതിനോടെതിരിട്ട് ജീവിതദർശനവും ജീവിതചിത്രണവുമാണ് തന്റെ 'ദർശന'മെന്ന് സാഹിത്യകാരൻ പ്രഖ്യാപിക്കുന്നു. ജീവിതത്തിന്റെ വ്യാപ്തിയും ആഴവും മൂല്യവും അറിയാൻ ഇഷ്ടപ്പെടാതെ, കണ്ടിടം പിടിച്ച് തീർപ്പുകല്പിക്കുന്ന കുരുട്ടുകണ്ണന്മാർക്കു ഞാൻ നല്കുന്ന 'ദർശനം' ബോധിച്ചില്ലെന്നു വരാം. എന്നാലും സർവ്വതന്ത്രസ്വതന്ത്രനായ ഒരു സ്രഷ്ടാവിന്റെ ജീവിതാവലോകന സ്വഭാവം എന്താണെന്നും എങ്ങനെയായിരിക്കണമെന്നുമുള്ള കാര്യത്തിൽ എന്റെ ചിരപ്രതിഷ്ഠിതമായ വിശ്വാസങ്ങൾക്കു ഒരു കലാരൂപം നല്കാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട് (1949).''

'ദർശന'ത്തിന്റെ പുതിയ പതിപ്പിൽ (1976) വീണ്ടും ഈ ആശയദാർഢ്യം വ്യക്തമാകുന്നു:

''ഇതു പ്രസിദ്ധീകരിച്ച കാലത്തുതന്നെ, ഗ്രന്ഥകാരന്റെ മോഹങ്ങൾക്കും സങ്കല്പങ്ങൾക്കും ഒത്ത ഒരു രചനാശില്പം വാർന്നു വീണില്ലെന്ന തോന്നൽ, ഉള്ളിലെ മുള്ളായി കുത്തി വേദനിപ്പിച്ചിരുന്നു. അതിനാലാണ് വർഷങ്ങൾക്കുശേഷം പുറത്തുവരുന്ന ഈ പതിപ്പിൽ ആസകല വ്യാപിയായ മാററങ്ങൾ പലതും വരുത്താൻ ഞാൻ നിർബ്ബന്ധനായത്. എന്നാൽ എന്റെ 'ദർശന'ത്തിന് അണുകിട പോലും ഭേദമോ ചാഞ്ചല്യമോ ഇക്കാലമത്രയും കഴിഞ്ഞിട്ടും സംഭവിച്ചിട്ടില്ലെന്നു ഉറപ്പിച്ചുതന്നെ പറയട്ടെ— അത് ഒരു ബഹുമതിയായാലും അവമതിയായാലും.''

എന്തുകൊണ്ടാണ് കൃഷ്ണപിള്ളനാടകങ്ങൾക്കു രംഗാവതരണ സൗഭാഗ്യം വേണ്ടപോലെ ലഭിക്കാതെ പോയത് എന്ന ചോദ്യത്തിനുത്തരം തേടുന്ന നാം രണ്ടുമൂന്നു പ്രധാന കാര്യങ്ങളിൽ ചെന്നെത്തുന്നു. ഒന്ന്: വായനശാലാനാടകങ്ങളുടെയും കച്ചവട നാടകവേദിയുടെയും അഭിരുചികൾക്കനുസരിച്ച് അദ്ദേഹം നാടകമെഴുതിയില്ല. അവയെ നിയന്ത്രിച്ചിരുന്ന രസവാസനകൾക്ക് കടകവിരുദ്ധമായ ഒരു നിലപാട് അദ്ദേഹം എടുത്തു. രണ്ട്: താൻ എഴുതാൻ ആരംഭിച്ച കാലത്ത് മലയാളത്തിൽ ലബ്ധമായിരുന്ന മാതൃകകളെ തികച്ചും അവഗണിച്ച് പാശ്ചാത്യഭാഷകളിൽനിന്നു കിട്ടിയ പുതിയ മാതൃകകളെ അവലംബമാക്കി പ്രമേയപരമായി കെട്ടുറപ്പുള്ള നാടകങ്ങൾ പരീക്ഷണാർത്ഥം രചിച്ചു. ഈ പുതിയ നാടകങ്ങൾ അരങ്ങത്തു കൊണ്ടുവരാൻ പററിയ നടീനടന്മാരും രംഗശില്പികളും ലഭ്യമായിരുന്നില്ല. (ഇന്നും അവർ സുലഭമല്ല എന്നുംകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. ഭഗ്നഭവനത്തിന്റെ പുനരവതരണം കണ്ടവർക്ക് നൈരാശ്യംപോലും തോന്നിക്കാണുകയില്ല.) മൂന്ന്: ഈ പുതിയ നാടകങ്ങൾ ആസ്വദിക്കാൻ പററിയ ഒരു സദസ്സിനെയും അവതരിപ്പിക്കാൻ പററിയ ഒരരങ്ങിനെയും സൃഷ്ടിച്ചെടുക്കാൻ കൃഷ്ണപിള്ള ഉദ്യമിച്ചില്ല. നടീനടന്മാരെയൊക്കെ കെട്ടിമേച്ചു കൊണ്ടുനടക്കാൻ താനാളല്ല എന്ന് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുമുണ്ട്— സ്വകാര്യഭാഷണങ്ങളിൽ എങ്കിലും. അതുകൊണ്ടൊക്കെയാവാം കൃഷ്ണപിള്ളനാടകങ്ങൾ ഇന്നും താരതമ്യേന വായനയ്ക്കുള്ള നാടകങ്ങളായി അന്തഃപുരത്തിൽ കഴിയുന്നത്. മൂന്നാംകിട നാടകങ്ങൾ അരങ്ങു തകർത്തപ്പോൾ അരങ്ങു തകരാതിരിക്കട്ടേ എന്നു പ്രാർത്ഥിച്ചിരിക്കാം അദ്ദേഹം. താനായിട്ട് അരങ്ങു തകർക്കണ്ട എന്നും തീരുമാനിച്ചിരിക്കാം.

നിശിതമായ വിമർശബുദ്ധിയ്ക്കു കീഴ്പ്പെട്ട കൃഷ്ണപിളളയിലെ നാടകകൃത്ത് നിലവിലുള്ള നാടകമാതൃകകളെപ്പററിയുള്ള വിമർശം നാടകരചനയിലൂടെ വ്യക്തമാക്കി. പരീക്ഷണനാടകങ്ങളെപ്പററി കൈരളിയുടെ കഥയിൽ അദ്ദേഹം പറയുന്ന കാര്യം ശ്രദ്ധിക്കേണ്ടതാണ്. അതിൽ ഒരുവാക്യം മാത്രം അനേകം പ്രാവശ്യം ഉദ്ധരിച്ചു കണ്ടിട്ടുണ്ട്. അതിന്റെ സന്ദർഭംകൂടി ചേർത്ത് ഇവിടൊരു ഭാഗം



ശ്രീ എൻ. കൃഷ്ണപിള്ളയും പത്നിയും

ഉദ്ധരിച്ചുകൊള്ളട്ടെ: (പുറം 371—2) [1939—1957 കാലഘട്ടത്തിലെ പരീക്ഷണനാടകങ്ങളെപ്പററിയാണു പറഞ്ഞുവരുന്നത്.]

''ഒരു നാടകമോ നോവലോ കവിതയോ ഒരു പരീക്ഷണമാണെന്നു പറയുമ്പോൾ എന്താണർത്ഥം? നാളതുവരെ ഒരു പ്രത്യേക സാഹചര്യത്തിൽ ആരും പ്രയോഗിച്ചു നടപ്പിൽ വരുത്തിയിട്ടില്ലാത്ത പ്രതിപാദ്യങ്ങളോ, രൂപശില്പമാതൃകയോ അവ രണ്ടുമോ ഇദംപ്രഥമമായി അവതരിപ്പിക്കുക. നിലവിലുള്ള ഭാവശില്പസമ്പ്രദായത്തോടും രൂപനിർമ്മാണരീതിയോടുമുണ്ടാകുന്ന അസംതൃപ്തിയാണ് ഒരെഴുത്തുകാരനെ പുതുമകൾ പരീക്ഷിച്ചു നോക്കാൻ പ്രേരിപ്പിക്കുന്നത്. അനുവാചകലോകത്തിന് ചിരപരിചിതമായ പ്രവിതപദ്ധതിയിൽനിന്ന് വ്യതിയാനം ചെയ്യുന്നതിനാൽ പരീക്ഷകൻ ആവിഷ്കരിക്കുന്ന നൂതനാംശങ്ങൾ നല്ലതായാലും ചീത്തയായാലും പരക്കെ അംഗീകരിക്കപ്പെട്ടെന്നു വരില്ല. നേരെമറിച്ച് എതിർക്കപ്പെടാൻ ഇടയുണ്ടുതാനും. ഒന്നുകൂടി: പരീക്ഷണങ്ങളെല്ലാം ഉത്തമഫലം പ്രദാനം ചെയ്യുന്നവയാണെന്നു കരുതാൻ പാടില്ല. ശിഷ്ടവും ദുഷ്ടവുമായ ഫലങ്ങൾ ഉണ്ടാക്കിയിട്ടുള്ളതിനു തെളിവ് എത്രവേണമോ കാണിക്കുകയും ചെയ്യാം. ഏതായാലും നാടക സാഹിത്യത്തിൽ [ഇവിടെ അടിവരയിടേണ്ടതാണ്. നാടകത്തിലെ കാര്യമല്ല, നാടക സാഹിത്യത്തിലെ കാര്യമാണ് അദ്ദേഹം മനസ്സിൽ കാണുന്നത്—ലേഖകൻ] ഞാൻ നടത്തിയ ഒരു പരീക്ഷണത്തെക്കുറിച്ച് [ഇവിടെയും അടിവര വേണം. ബോധപൂർവമായിരുന്നു ആ പരീക്ഷണം എന്ന് ഇന്ന് ആവർത്തിച്ചുപറയുന്നത് ഓർമ്മ പുതുക്കാൻ ഉപകരിക്കും—ലേഖകൻ] ഇവിടെ സൂചിപ്പിക്കുന്നത് ഒരു ചരിത്രകാരനെന്ന നിലയിലാണ്. അതിന്റെ വിജയാപജയങ്ങളെപ്പററി യാതൊന്നും പറയാൻ ഞാൻ അർഹനല്ലാത്തതിനാൽ ആ പരീക്ഷണത്തിന്റെ ലക്ഷ്യമേ കാണിക്കുന്നുള്ളൂ. ഗൗരവസമ്പൂർണ്ണവും മൗലികവും ആയ ഏതെങ്കിലും ഒരു ജീവിതപ്രശ്നത്തെ യാഥാർത്ഥ്യബോധത്തോടെ സുസൂക്ഷ്മം വിശകലനം ചെയ്ത് അതിന്റെ ആവിഷ്കൃതിക്ക് കൂടിയേതീരൂ എന്ന് ഉത്തമബോധ്യമുള്ള കഥാപാത്രവും സ്ഥലകാലങ്ങളും കഥാപാത്രങ്ങളും സന്ദർഭങ്ങളും സംഭാഷണങ്ങളും വാക്യങ്ങളും മാത്രം ഉപയോഗിച്ച് ആ ഘടകങ്ങളെയെല്ലാം സ്വീകൃത പ്രശ്നത്തിന്റെ സമഗ്ര പ്രകാശനത്തിൽ ഏകാഗ്രങ്ങളാക്കി നാടകം രചിക്കണം എന്നതായിരുന്നു എന്റെ ആദർശം. ഈ ലക്ഷ്യം കൈവരിക്കാൻ എന്നെ പ്രചോദിപ്പിച്ചത് പ്രസ്തുത കാര്യങ്ങളിൽ ഉദാസീനരോ അജ്ഞരോ ആയിരുന്ന അന്നത്തെ നാടകകർത്താക്കളുടെ കൃതികളും ആ ധർമ്മങ്ങൾ ആദ്യന്തം അനുപദം പുലർത്തി വിജയം വരിച്ച ഇബ്സന്റെ നാടകങ്ങളുമാണ്. [മോളിയേയിൽനിന്ന് ഇബ്സനിലേക്കുള്ള ദൂരം എന്ന് സി.ജെ. തോമസ് വിശേഷിപ്പിച്ചത് ഈ ഉപേക്ഷാമാതൃകയും അപേക്ഷാമാതൃകയും ആണ്—ലേഖകൻ] ഇരട്ട നൂലിട്ട് ഇതിവൃത്തം നെയ്തെടുക്കുന്ന മുൻ പതിവ് ഏകാഗ്രതയ്ക്കു വിഘ്നമുണ്ടാക്കുന്നതിനാൽ ഏക സൂത്രം മാത്രമുള്ള ഇതിവൃത്തങ്ങൾ സ്വീകരിക്കുക. വ്യഥാസ്ഥൂലതയ്ക്കിടം കൊടുക്കാതിരിക്കാൻവേണ്ടി രംഗസംഖ്യ വെട്ടിച്ചുരുക്കുക, അങ്ങനെ എണ്ണത്തിൽ കുറഞ്ഞ സന്ദർഭങ്ങളെ ആകാവുന്നിടത്തോളം സാന്ദ്രഭാവങ്ങളും സംഘട്ടനോജ്ജ്വലങ്ങളും ആക്കുക, ഒതുക്കവും മുറുക്കവുമുള്ള കഥാശരീരത്തിനുചിതമായി പാത്രങ്ങളെ കുറയ്ക്കുക, ദീർഘപ്രസംഗങ്ങളും വിവരണങ്ങളും ഭാവരഹിതമായ വസ്തുസ്ഥിതി കഥനങ്ങളും ആത്മഗതം തുടങ്ങിയ അസ്വഭാവികതകളും ഒഴിവാക്കുക എന്നീ

മാർഗ്ഗങ്ങൾ ഞാൻ അവലംബിച്ചത് മേല്പറഞ്ഞ ലക്ഷ്യം പ്രാപിക്കണമെന്ന മോഹത്തോടും ദൃഢനിശ്ചയത്തോടും കൂടി ആയിരുന്നു. ലക്ഷ്യപ്രാപ്തി ഉണ്ടായോ എന്നത് മറ്റൊരു വിഷയമാണ്.''

തീർച്ചയായും നമുക്ക് ഒരു കാര്യം ഉറപ്പിച്ചു പറയാം. ലക്ഷ്യത്തിന്റെ നിർവചനത്തിലും അതിന്റെ പ്രാപ്തിയിലും കൃഷ്ണപിള്ളയ്ക്കു തെറ്റു പറ്റിയിട്ടില്ല. എന്നാൽ ഭഗ്നഭവനമൊഴിച്ചുള്ള നാടകങ്ങൾ വായന നാടകങ്ങളെന്ന നില വിട്ട് രംഗപ്രയോഗസിദ്ധി നേടാൻ ഇടയാകാത്തതിനു കാരണവും ഈ തെറ്റു പറ്റായ്മയാണ്. ഇന്ന ഇന്ന ലക്ഷ്യമെന്നു മുൻകൂട്ടി തീരുമാനിക്കാൻ പ്രേരിപ്പിച്ചത് കൃഷ്ണപിള്ളയിലെ നിരൂപകനാണ്. നാടകസാഹിത്യമെന്ന നിലയ്ക്ക് ഈ കൃതികൾ വിജയം നേടിയതും അതുകൊണ്ടു തന്നെ. ദൃശ്യാംശം ശക്തിപ്പെടാതിരുന്നതും അരങ്ങത്തു പൊലിക്കാതിരുന്നതും നാടകസാഹിത്യത്തിനു ധ്വനിപാഠം ഇല്ലാതെ വന്നതുകൊണ്ടാണ്. വ്യാഖ്യാനിച്ചു തീർക്കാൻ ആവാത്ത വ്യംഗ്യമാധുര്യം നിലനിൽക്കാൻ അവസരമില്ലാതാക്കുന്ന സുവ്യക്തമായ നാടകസിദ്ധാന്തം വിമർശകനു യോജിച്ചേക്കും, നാടകകൃത്തിന് അതു ബാധ്യതയായി പരിണമിക്കും. നമ്മുടെ വ്യാപാരനാടകവേദിയുടെ കൊള്ളരുതായ്മകൾ മറന്നുകൊണ്ടല്ല ഇത് പറയുന്നത്. ഏറ്റവും കൂടുതൽ അരങ്ങു കണ്ടതെന്ന് ഒരു നാടകത്തെ വിശേഷിപ്പിക്കുമ്പോൾ നമ്മുടെ ഇന്നത്തെ ചുറ്റുപാടിൽ അതൊരു പ്രശംസ ആകണമെന്നില്ല. ബോക്സ് ഓഫീസിന്റെ കണക്കു വച്ചുനോക്കിയാൽ സാക്ഷാൽ സത്യജിത് റേയുടെ സിനിമപോലും ബോംബെക്കാരുടെ സിനിമയ്ക്കു പിന്നിലാകും എന്നതുപോലെ മലയാളത്തിലെ ഒരു നല്ല നാടകകൃത്തും അരങ്ങു തകർത്തവരല്ല; അരങ്ങു സംരക്ഷിച്ചവർ മാത്രമാണ്. കൃഷ്ണപിള്ളയുടെ നാടകങ്ങൾ ജനപ്രീതി നേടിയവയല്ല എന്ന സത്യം അംഗീകരിക്കാൻ മടിക്കുമ്പോൾ നിലവിലുള്ള അഭിരുചിയെ താങ്ങിനിർത്താൻ നമുക്കു ബാധ്യതയുണ്ടെന്നു തോന്നും. നാടകവും രംഗവേദിയുമായുള്ള അടുത്ത ബന്ധത്തെപ്പറ്റി കൃഷ്ണപിള്ള ബോധവാനായിരുന്നെങ്കിലും നാടകസാഹിത്യം അരങ്ങത്തേക്കു വരില്ല അരങ്ങ് സാഹിത്യത്തിലേക്കു ചെല്ലണം എന്ന ആഢ്യസങ്കല്പമാണ് അദ്ദേഹത്തിനുണ്ടായിരുന്നത് എന്നു തോന്നുന്നു. ഇക്കാര്യത്തെക്കുറിച്ചുള്ള എഴുവൂർ രാജരാജവർമ്മയുടെ ചോദ്യത്തിന് [അനുഭവങ്ങൾ അഭിമതങ്ങൾ—പുറം 78] കൃഷ്ണപിള്ള നല്കുന്ന ഉത്തരം ഇതാണ്:

''രംഗവേദിക്കു പ്രാധാന്യം നല്കുന്നില്ലെങ്കിൽ ഞാൻ ഈ നാടകങ്ങൾ എഴുതുകില്ലായിരുന്നു. നാടകം രംഗവേദിക്കുതന്നെയാണ് ഉദ്ദിഷ്ടം. അതിലേക്കുള്ള സാഹിത്യമാണ് നാടകസാഹിത്യം. നാടകത്തിന്റെ പല ഘടകങ്ങളിൽ ഒന്നു മാത്രമാണ് സാഹിത്യം എന്നും സമ്മതിക്കുന്നു. [വിശ്വസിക്കുന്നു എന്നല്ലാ സമ്മതിക്കുന്നു എന്ന പരപ്രേരണ സൂചനയിലാണ് ഊന്നൽ] പക്ഷേ സാഹിത്യത്തെ അപ്രധാനീകരിക്കുന്ന നാടക ചിന്താഗതിയോട് എനിക്കു യോജിപ്പില്ല. ചതുർവിധാഭിനയങ്ങളിൽ ആദ്യമായി പറയുന്നതുതന്നെ വാചികമാണ്. വാചികം ഇല്ലാതെ അഭിനയിക്കാം. ആംഗികവും ആഹാര്യവും ആവുമെങ്കിൽ അല്പം സാത്വികവും ഉണ്ടെങ്കിൽ അഭിനയം നടക്കും. പക്ഷെ നാടകമാവില്ല. നാടകത്തിന് അഭിനയത്തിന്റെ മൂന്നും നാലും ഘടകങ്ങളോട് ഒത്തുപോകുന്ന, അവയെ സഫലമാക്കിത്തീർക്കുന്ന, മൂല്യവത്താക്കിത്തീർക്കുന്ന, സാഹിത്യം എന്ന ഘടകം കൂടിയേതീരൂ. പിന്നെ ഒരു ചോദ്യമുള്ളത് സാഹിത്യാംശം തള്ളിക്കയറി മുഴച്ചുനിന്നു മറ്റുള്ളവയ്ക്കു മങ്ങലേല്പിക്കുന്നുണ്ടോ എന്നതാണ്. ഇത് അറിയാനുള്ള വഴി ഒന്നു മാത്രമാണ്—അതായത് രംഗപ്രയോഗം. ഒരു നാടകം അലസമായി വായിച്ചിട്ട്, ഇതു രംഗപ്രയോഗത്തിനു യോഗ്യമല്ല എന്നു പെട്ടെന്നു വിധിയെഴുതുന്നത് ഉത്തരവാദിത്വമില്ലാത്തവരാണ്. നേരെമറിച്ച് അതു പ്രയോഗിച്ചുനോക്കിയ ശേഷം അനുഭവബോധ്യം വന്ന് അഭിപ്രായം പറയുന്നത് ആദരാർഹവുമാണ്. എന്റെ നാടകങ്ങൾ പലതും രംഗത്ത് അഭിനയിച്ച് ഫലിപ്പിക്കാൻ പ്രയാസമുള്ളവയാണെന്നു നിസ്സംശയം പറയാം. പക്ഷേ, അഭിനയിച്ചു ഫലിപ്പിക്കാൻ പ്രയാസം ഗതാനുഗതികരായ സാധാരണ നടന്മാർക്കാണ്. [എളുപ്പത്തിൽ അങ്ങനെ തിരിച്ചു കല്പിച്ചതുകൊണ്ടുമാത്രം അതു ശരിയാകുമോ!] എല്ലാ കലാസൃഷ്ടിയും എന്നപോലെ നാടകാഭിനയവും ഒരു വെല്ലുവിളിയായി എടുത്തു പ്രയോഗിക്കാൻ തയ്യാറാകുന്നവർക്ക് ഈ നാടകങ്ങൾ ഏറ്റവും ഭംഗിയായി അവതരിപ്പിക്കുവാൻ കഴിയും എന്നു ഞാൻ മാത്രമല്ല, പല സദസ്യരും വിശ്വസിക്കുന്നുണ്ട്.''

തന്റെ നാടകങ്ങൾ അരങ്ങു പിടിച്ചടക്കിയില്ല, അല്ലെങ്കിൽ അരങ്ങ് ആ നാടകങ്ങളെ പിടിച്ചെടുത്തില്ല എന്ന കാര്യം കൃഷ്ണപിള്ളയ്ക്കു നല്ലപോലെ അറിയാമായിരുന്നു. അതിന് ഒരു കാരണം അദ്ദേഹംതന്നെ പറയുന്നത് ഇ.വി., എൻ.വി., ടി.എൻ., എം.ജി., സി.എൻ., ജി.ശങ്കരപ്പിള്ള തുടങ്ങിയവരെപ്പോലെ വായനശാലാബാന്ധവം തനിക്കില്ലായിരുന്നു എന്നതാണ്.

''എനിക്ക് ഇവരെപ്പോലെ ഒരു നാടകസംഘം ഉണ്ടായിരിക്കണമെന്ന വിചാരം ഇല്ലാതിരുന്നതുകൊണ്ടാകാം, എന്റെ നാടകങ്ങളെല്ലാം അവ ഇറങ്ങിയ കാലത്തുതന്നെ രംഗപ്രയുക്തങ്ങളാകാതെ പോയത്.''

കൃഷ്ണപിള്ളയുടെ ആദ്യകാല നാടകസങ്കല്പം പില്ക്കാല നാടകങ്ങളിൽ അതേപടി നില്ക്കുന്നില്ല. മുടക്കുമുതലിന്റെ ആമുഖത്തിൽ സ്വന്തം രചനാപദ്ധതിയിലെ ചില അപാകതകൾ കൃഷ്ണപിള്ള മനസ്സിലാക്കുന്നതിന്റെ ഒരു സൂചന കാണാനുണ്ട്. 'ചുടലപ്പുറത്തു പൂന്തോപ്പു'ണ്ടാക്കിയ ഒരു ജീവിത കഥയ്ക്ക് നാടകരൂപം നല്കിയതിന്റെ കഥ അദ്ദേഹം പറയുന്നു.

''കഥ നാടകമായപ്പോൾ മുൻപില്ലാത്ത ചില അനുഭവങ്ങളുണ്ടായി. നിശ്ചിത ലക്ഷ്യവും നിശ്ചിതമാർഗ്ഗവും വിശദാംശങ്ങളിൽ വരെ മുൻകൂട്ടിക്കണ്ടു കഥാപുരോഗതിയും നാടകീയതയും സാധിക്കുക എന്ന എന്റെ പൂർവ സമ്പ്രദായത്തിൽനിന്നു വിഭിന്നമായി കഥാപാത്രങ്ങളെ ഏറെക്കുറെ സ്വയം വികസിക്കാനും കഥയെ സ്വന്തം ചാലു തെളിക്കാനും വിടുകയാണു ഞാൻ ഈ കൃതിയിൽ ചെയ്തത്.''

ഇതാണ് ഷേക്സ്പിയറും, സോഫക്ളീസും, കാളിദാസനും, ഭാസനും ചെയ്തത്. പക്ഷേ ഇതിനുമുൻപുള്ള കൃതികളിൽ കൃഷ്ണപിള്ള തന്നെ പറയുന്നതുപോലെ എല്ലാം മുൻകൂട്ടി കാണുകയും കഥാഗതിയെയും കഥാപാത്രത്തെയും ചരടിട്ടു കെട്ടിമുറുക്കുകയും പാത്രഭാഷണങ്ങൾ താൻതന്നെ എഴുതിക്കൊടുത്തേല്പിക്കുകയും ചെയ്യുകയായിരുന്നല്ലോ. അതു ബർനാഡ് ഷായുടെ മാർഗ്ഗമാണ്. കഥാപാത്രങ്ങൾ അവരവരുടെ വികാരവിചാരങ്ങൾ വെളിപ്പെടുത്തുകയല്ല, അവയെ അപഗ്രഥിച്ച് നാടകകൃത്തിനുള്ള ധാരണകൾ ആവിഷ്കരിക്കുകയാണ് ചെയ്തുപോന്നിരുന്നത്. അതുകൊണ്ട് കൃതികൾക്ക് രംഗപ്രയോഗം അവശ്യമാക്കുന്ന നിഗൂഢ ചാരുത ഇല്ലാതെയായി. ധ്വനി പാഠാന്വേഷണത്തിന് അവസരം കൊടുക്കാതെ എല്ലാം വ്യക്തമാക്കിയ സ്ഥിതിക്ക് നടീനടന്മാർക്കും സംവിധായകനും പ്രേക്ഷകനും ഒന്നും ചെയ്യാനില്ല. നാടകം ഗ്രന്ഥപ്പുരയിൽ ഒതുങ്ങിക്കൂടി. മുടക്കുമുതലിൽ ഈ അവസ്ഥ മാറണമെന്ന് കൃഷ്ണപിള്ളയ്ക്കുതന്നെ തോന്നി. ഇതേ നാടകസങ്കല്പവികാസം ഒരളവുവരെ അഴിമുഖത്തേക്ക് എന്ന കൃതിയിലും കാണാമെന്ന് 1955-ൽ എഴുതിയ ആമുഖത്തിൽ നാടകകൃത്ത് പറയുന്നു.

''രചനാശില്പത്തെ സംബന്ധിച്ചിടത്തോളം എന്റെ മറ്റു നാടകങ്ങൾക്കില്ലാത്ത ചില പ്രത്യേകതകൾ ഈ കൃതിക്കുണ്ടെന്ന് എനിക്കറിയാം; വായനക്കാർക്കും അത് ബോധ്യപ്പെടുമെന്ന് ഞാൻ വിചാരിക്കുന്നു. പ്രത്യക്ഷമായ ഇതിവൃത്തത്തിന് പിറകിൽ തെളിഞ്ഞു കിടക്കുന്ന പല നീണ്ട പൂർവ കഥകളേയും അവിടവിടെ രസഹാനി വരാതെ അനുസന്ധാനം ചെയ്യുക എന്ന രീതി ഈ നാടകത്തിൽ വേണ്ടിവന്നിട്ടില്ല. കൂടുതൽ അയവും ലാഘവവും ഉള്ള ഒരു രംഗവിഭജനക്രമവും ഘടനാസമ്പ്രദായവും സ്വീകരിക്കാൻ ഇതിലെ പ്രതിപാദ്യം അനുമതി നല്കിയിട്ടുണ്ട്. സമഗ്രമായ ജീവിതശൈഥില്യത്തെ വിഷയമാക്കുന്നതുകൊണ്ട് വൈവിധ്യം അധികമുള്ള പാത്രങ്ങളെ സൃഷ്ടിക്കാൻ സൗകര്യം ലഭിച്ചിട്ടുണ്ട്.''

അഴിമുഖത്തേക്ക് കടന്നതിൽപ്പിന്നെ 17 കൊല്ലത്തെ മൗനത്തെത്തുടർന്ന് ''കുടത്തിലെ വിളക്കാ''യി (1972) കഴിഞ്ഞ കൃഷ്ണപിള്ളയിലെ നാടകകൃത്ത് ''മരുപ്പച്ച'' (1972) യിലാണ് ചെന്നെത്തിയത്. അവയൊന്നും നാടകകൃത്തിന്റെ വളർച്ചയെ കാണിക്കുന്നുണ്ടെന്നു തോന്നുന്നില്ല. ക്രമേണ നാടകരചന തന്നെ അദ്ദേഹം ഒഴിവാക്കിക്കൊണ്ടു വന്നു

സാവിത്രീരാജീവൻ



# കഥയിലില്ലാത്തവരെക്കുറിച്ച്



ഞാൻ
പലപ്പോഴും കഥാപാത്രങ്ങളോട്
സംസാരിക്കാറുണ്ട്.
കൺമുന്നിൽ വന്നുവീഴുന്ന മേഘരൂപങ്ങളോടെന്നപോലെ
മനസ്സിൽ വന്നു നിറയുന്ന കഥാപാത്രങ്ങളോട്
ഞാൻ സംസാരിക്കാറുണ്ട്
ഇന്ദുലേഖയോടും സൂരിയോടും
രാമയ്യനോടും ഭ്രാന്തനോടും
അന്നയോടും മാത്രമല്ല
എല്ലാ കൂനന്മാരോടും

മാർബിൾ പൂക്കളിലെ
പ്രണയജോടിയോടും
അശോകസ്തംഭങ്ങളിലെ
സിംഹങ്ങളോടും
വടവൃക്ഷച്ചുവട്ടിലെ ബുദ്ധിമാനോടും മാത്രമല്ല
വാളെടുക്കാതെ
വാളിനാൽ കൊല ചെയ്യപ്പെട്ടവരോടും
ഞാൻ സംസാരിച്ചിട്ടുണ്ട്

എന്നാൽ
ഇപ്പോൾ എനിക്കു തോന്നുന്നു
കഥകളിൽ മാത്രമല്ല
കഥാപാത്രങ്ങൾ
നോക്കിലും വാക്കിലും മാത്രമല്ല
നാട്യങ്ങൾ
വേഷങ്ങൾക്കു പിന്നിൽ മാത്രമല്ല
നാട്യക്കാർ
ഓരോ നാട്യക്കാരനും ഓരോ കാഴ്ചക്കാരനും
കഥാപാത്രങ്ങൾ
അരങ്ങിലും അണിയറയിലും
വേഷങ്ങൾ
നോക്കൂ;

—(സരയൂ തീരത്തു)
രഥോത്സവം
കൊടിക്കീഴിൽ
ഗീതായജ്ഞത്തിൽ മുഴുകിയ കൃഷ്ണൻ
കുടക്കീഴിൽ
അർത്ഥമില്ലാതെ അല്പൻ
സാർത്ഥവാഹകരോട് കുരയ്ക്കുന്ന
ധർമ്മപുത്രന്റെ പട്ടി
എണ്ണപ്പാടങ്ങളിൽ നീരാടുന്ന
അരയന്നങ്ങൾ
ആയുസ്സിനു മുകളിൽ
ഉത്തരായനം കാത്ത്
കഥയിലില്ലാത്ത വേഷങ്ങൾ—

എനിക്ക്
ഇനിയും കഥാപാത്രങ്ങളോട്
സംസാരിക്കണം
പടയോട്ടം കഴിഞ്ഞ ചരിത്രനായകന്മാരോടല്ല
ഏകാങ്കങ്ങളിലെ നായകനടന്മാരോടല്ല
സുവിശേഷങ്ങളിൽ വാഴുന്ന സൽപാത്രങ്ങളോടല്ല
കഥയിൽ
ഇനിയും വേഷമില്ലാത്ത കഥാപാത്രങ്ങളോട്
ഇനിയും കഥയിലില്ലാത്ത വേഷങ്ങളോട്;
കുഞ്ഞുങ്ങൾ കുഞ്ഞുങ്ങളോടെന്നപോലെ
പൂക്കൾ പൂക്കളോടെന്നപോലെ
കിളികൾ സംഗീതത്തോടെന്നപോലെ
എനിക്ക് സംസാരിക്കണം
കഥയിൽ
ഇനിയും വേഷമില്ലാത്ത
ഇനിയും കഥയിലില്ലാത്ത കഥാപാത്രങ്ങളോട്.

എന്ന മട്ടിലായി കാര്യങ്ങൾ. അപ്പോഴേക്കും അദ്ദേഹത്തിലെ വിമർശകൻ അല്പം തിരക്കിട്ടുതന്നെ മുൻപന്തിയിൽ ഇരിപ്പുറപ്പിച്ചു കഴിഞ്ഞു.

സമകാലിക നാടകവേദിയുടെ അപര്യാപ്തതയും പരിമിതികളും ചാപല്യങ്ങളുമാണ് കൃഷ്ണപിള്ള നാടകങ്ങളുടെ രംഗപരാജയത്തിനു ഒരു കാരണമെങ്കിലും ആ നാടകങ്ങളുടെ അമിതമായ ലക്ഷണപ്പൊരുത്തം ദൃശ്യകല എന്ന അംശത്തെ കടപുഴക്കി എറിയുന്നു എന്നുംകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. സ്വന്തം നാടകരചനയിൽ നിയാമക ശക്തിയായി വർത്തിച്ച വിമർശന ബുദ്ധിയാണ് കൃഷ്ണപിള്ളയുടെ പ്രബന്ധങ്ങളിലും പ്രതിപാത്രം ഭാഷണഭേദം എന്ന പഠനഗ്രന്ഥത്തിലും കൈരളിയുടെ കഥ എന്ന സാഹിത്യ ചരിത്രകഥയിലും കാണുന്നത്. മലയാള സാഹിത്യചരിത്രം എന്നതിനു പകരം കൈരളിയുടെ കഥ എന്ന ഓമനപ്പേരിട്ടു എങ്കിലും അതിലെ 450 പേജിൽ ആദ്യത്തെ 300 പേജും കൃഷ്ണപിള്ളയിലെ വിമർശകന്റെ വൈജയന്തി ആണ്. പിന്നീടുള്ള 150 പേജിൽ ആ കയ്യൊതുക്കം കാണുന്നില്ല. ചെറുശ്ശേരി, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, ഉണ്ണായി വാര്യർ എന്നിവരുടെ സാഹിത്യകൃതികളെ പ്പറ്റിയുള്ള മൂല്യനിർണ്ണയത്തിൽ പാകപ്പിഴകൾ കാണാൻ വിഷമമുണ്ട്. ഉണ്ണായിവാര്യരുടെ ആട്ടക്കഥാ സാഹിത്യത്തിനു മുൻഗണന കൊടുക്കുകയും കഥകളി എന്ന രംഗപ്രയോഗാംശത്തിനു പ്രാധാന്യം കൊടുക്കാതിരിക്കുകയും ചെയ്യുന്നത് നാടകത്തെ നാടക സാഹിത്യമായി കാണാൻ പ്രേരിപ്പിച്ച അതേ വിമർശനബുദ്ധിയാണ്. കുമാരനാശാനെയും ടാഗൂറിനെയും മററും പററിയുള്ള പ്രബന്ധങ്ങളുടെ സമഗ്രത, സമചിത്തത, സൂക്ഷ്മാപഗ്രഥനപടുത എല്ലാം പല പ്രശസ്ത വിമർശക പ്രതിഭകൾക്കും അപ്രാപ്യമാണ്. പ്രതിപാത്രം ഭാഷണഭേദത്തിൽ കൃഷ്ണപിള്ളയുടെ സാഹിത്യാസ്വാദന പ്രക്രിയ അതിന്റെ പൂർണ്ണരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതിനു കാരണങ്ങൾ പലതുണ്ട്. മററു വിമർശകർക്ക് അപ്രാപ്യമായ ഒരു ഘടകം ഇവിടെ എടുത്തുപറയേണ്ടിയിരിക്കുന്നു. കേസരി ബാലകൃഷ്ണപിള്ളയിൽ വിജ്ഞാനദാഹം സഹൃദയത്വത്തെ പലപ്പോഴും നിഷ്കാസനം ചെയ്യുന്നു. ഉദ്ദണ്ഡമായ ശൈലീപ്രയോഗാസ്കതി മുണ്ടശ്ശേരിയുടെ ഉൾക്കാഴ്ചകളെ പലപ്പോഴും പുറംകാഴ്ചകളാക്കി മാററുന്നു. ഭാരതപര്യടനത്തിലൂടെ കുട്ടികൃഷ്ണമാരാർ സാക്ഷാത്ക്കരിച്ച കൃതി

(ശേഷം 43-ാം പേജിൽ)

## മാധവിക്കുട്ടി



ഞങ്ങളുടെ ദോബിയായിരുന്ന കാശീറാം ഗൊരിയാഹാട്ട് മാർക്കററിനു സമീപം സ്ഥിതിചെയ്തിരുന്ന അലക്കുകാരുടെ കോളനിയുടെ കിരീടം വയ്ക്കാത്ത രാജാവായിരുന്നു. അയാളുടെ ഭാര്യ മാത്രമല്ല, ഏഴു പുത്രിമാരും നടക്കുമ്പോൾ അവരുടെ കനത്ത ആഭരണങ്ങൾ കിലുങ്ങിക്കൊണ്ടിരുന്നു. മഴക്കാലത്തുപോലും നിറം മങ്ങാത്ത വെള്ളികൊണ്ടു നിർമ്മിച്ച തളകളും വളകളും ഹാരങ്ങളും അവർ ധരിച്ചു. കാശിയിൽനിന്ന് കുമ്പളങ്ങ കൊണ്ടുണ്ടാക്കിയ പെട്ട എന്ന മധുരപലഹാരവും പശുവിൻെറ നെയ്യും പേറിവന്ന ബന്ധുക്കളും ഹൗറയിൽനിന്നു വന്ന മിത്രങ്ങളും അവരുടെ കുടുംബാംഗങ്ങളും ആ കനത്ത ആഭരണങ്ങളുടെ കിലുക്കംകേട്ട് ചാരിതാർത്ഥ്യത്തോടെ തലകുലുക്കി. അവർ കഥ്ത്താ ചേർത്ത താംബൂലം ചവച്ചുനിന്നു. പുൽത്തകിടിയിൽ വേണ്ടത്ര തുപ്പുകയും ചെയ്തു. മൂന്നുദിവസം നിലനിന്ന ആ വിവാഹാഘോഷത്തിൽ പങ്കെടുക്കാത്ത അലക്കുകാർ അന്ന് കല്ക്കത്തയിൽ ഉണ്ടായിരുന്നില്ല എന്ന് പിന്നീട് നരേശ് പറഞ്ഞു. പങ്കെടുക്കാത്ത ദോബികൾ ചത്ത ദോബികൾ മാത്രമായിരുന്നു കാശീറാമിൻെറ ഭാര്യ എന്നോടു ചോദിച്ചു. ഞാൻ പുല്ലിലൂടെ നടന്ന് അവരെ അനുഗമിച്ചു. കാശീറാമിൻെറ വീട് തുത്തനാകപ്പലകകൾ കൊണ്ട് ഉണ്ടാക്കിയതായിരുന്നു. പക്ഷേ, അകത്തെ മുറികൾ ചമുക്കാളങ്ങൾ വിരിച്ചും പൂമാലകൾ തൂക്കിയും അലങ്കരിച്ചവയായിരുന്നു. കുന്തിരിക്കത്തിൻെറ ഗന്ധം ആ മുറികളിൽ നിറഞ്ഞുനിന്നു. ഒരു ചുവന്ന മൂടുപടംകൊണ്ട് തലയും മുഖത്തിൻെറ മേൽവശവും മൂടിക്കൊണ്ട് പാർവ്വതി ഒരു ചമുക്കാളത്തിൽ ഇരുന്നിരുന്നു. അവൾ അത്യന്തം ക്ഷീണിതയായി കാണപ്പെട്ടു. അവളുടെ മുമ്പിൽ ഒരു ചുവന്ന പലകമേൽ വച്ച പിഞ്ഞാണത്തിൽ രണ്ടു ലഡ്ഡു, രണ്ട് പെട്ട മുതലായ പലഹാരങ്ങൾ ആരോ നിരത്തിയിരുന്നു. പാർവ്വതി അതൊന്നും തൊട്ടതേയില്ല.

"പാർവ്വതീ, നിനക്ക് ലഡ്ഡു തിന്നണ്ടേ? ലഡ്ഡു തിന്നണമെന്ന് ശാഠ്യം പിടിക്കാറുള്ള നീ ഒന്നും തൊട്ടുനോക്കുന്നില്ലല്ലോ. എന്തു പററി?" പാർവ്വതിയുടെ അമ്മ ആർദ്രതയോടെ ചോദിച്ചു. പാർവ്വതി മുഖമുയർത്തി എൻെറ നേർക്കു നോക്കി. കരിഞ്ഞ മുല്ലമാലപോലെയുള്ള ഒരു പുഞ്ചിരി അവളുടെ മുഖത്ത് വീട്ടിൽ താമസിപ്പിക്കുവാൻ ആർക്കും അധികാരമില്ലല്ലോ. നിൻെറ പ്രായത്തിൽത്തന്നെയാണ് ഞാനും വിവാഹിതനായത്. ജീവിതം എന്താണെന്ന് പിന്നീടാണ് എനിക്കു മനസ്സിലായത്. സ്ത്രീയായി ജീവിക്കുവാൻ നീയും തനിയെ പഠിക്കും." കാശീറാമിൻെറ ഭാര്യ ഇടറിയ സ്വരത്തിൽ പ്രസ്താവിച്ചു.

അവർ മുറിയിൽനിന്നു പൊയ്ക്കഴിഞ്ഞപ്പോൾ പാർവ്വതി എൻെറ കൈകൾ മുറുക്കിപ്പിടിച്ചു.

"എനിക്കുവേണ്ടി ഒരു ചെറിയ ഉപകാരം ചെയ്യുമോ?" അവൾ ചോദിച്ചു. ഞാൻ തലകുലുക്കി.

"ലോവർ സെർക്കുലർ റോഡിലൂടെ പോയാൽ ഒരു പെട്രോൾ സ്റേറഷൻ കാണാം. അവിടെച്ചെന്ന് നൗഷാദിനെ അന്വേഷിക്കുക. നൗഷാദ് അവിടെ ഒരു മെക്കാനിക്കാണ്. അയാളോട് എൻെറ ഇപ്പോഴത്തെ അവസ്ഥയെപ്പററി സംസാരിക്കണം. ഇപ്പോഴും നൗഷാദ് വിളിച്ചാൽ ഞാൻ ഇതെല്ലാം വലിച്ചെറിഞ്ഞ്

# നീർമാതളം പൂത്തകാലം



എന്നു പറഞ്ഞ് ഉച്ചത്തിൽ പൊട്ടിച്ചിരിക്കുകയാണ് നരേശ് ചെയ്തത്.

പാർവ്വതിയുടെ വിവാഹോത്സവത്തിൻെറ രണ്ടാംനാൾ നേരം ഇരുട്ടിയപ്പോഴാണ് എനിക്കു വീണ്ടും അവിടെ ചെല്ലുവാൻ അവസരം കിട്ടിയത്. അന്ന് പി.ജി. മേനോൻെറ ഭാര്യയുടെ ജന്മദിനമായതിനാൽ അച്ഛനും അമ്മയും അവിടെ അത്താഴവിരുന്നിനു പോയി. നരേശ് എൻെറ ഇംഗിതം ഊഹിച്ചു മനസ്സിലാക്കി ധൃതിയിൽ എന്നെ ദോബികോളനിയിൽ എത്തിക്കുകയും ചെയ്തു. "ഭാങ്" ചേർത്ത ബദാം സർവ്വത്ത് കുടിക്കുവാൻ അയാൾ ആഗ്രഹിച്ചു, "ബനാറസി പാൻ" തിന്നുവാനും.

ദോബിനികളുടെ സംഘനൃത്തം അന്നും നടന്നുകൊണ്ടിരുന്നു. കടും നിറങ്ങളുള്ള പാവാടകളും നേർത്ത വോയിൽ മൂടുപടങ്ങളും ധരിച്ച സ്ത്രീകൾ ഒരു വൃത്തത്തിൽ ചുവടുവച്ച് പാടിക്കൊണ്ടിരുന്നു. കല്ക്കത്തയിലെ തണുപ്പിൻെറ കാഠിന്യംകൊണ്ടാവാം ആരോ വിറകും ചാണകവരടിയും മാടിക്കൂട്ടി കത്തിക്കുന്നുണ്ടായിരുന്നു. ദോബിമാരുടെ ഭാര്യമാർ എന്നോട് നൃത്തത്തിൽ ചേരുവാൻ ക്ഷണിച്ചു. അവരുടെ കൈത്തലങ്ങൾ പരുത്തും വരണ്ടും ഇരുന്നിരുന്നു. ആ കൈകൾ വീണ്ടും തൊടുവാൻ എനിക്കു താല്പര്യം തോന്നിയില്ല.

"കുട്ടിക്ക് പാർവ്വതിയെ കാണണ്ടേ?" പ്രത്യക്ഷപ്പെട്ടു. തൻെറ അടുത്ത് ഇരിക്കുവാൻ അവൾ ആംഗ്യം കാണിച്ചു. ഞാൻ കൃതജ്ഞതയോടെ ഇരുന്നു.

"പാർവ്വതീ, നിനക്ക് മധുരപലഹാരങ്ങൾ വേണ്ടെങ്കിൽ അവ തിന്നണ്ട. പക്ഷേ, എന്തെങ്കിലും തിന്നണം. പൂരിയും ഉരുളൻകിഴങ്ങും ഞാൻ കൊണ്ടുവന്നു തരാം. ഇല്ലെങ്കിൽ, വിവാഹശേഷം നിന്നെ റാം പ്രൊഷാദ് തൻെറ വീട്ടിലേക്കു കൊണ്ടുപോവുമ്പോൾ വഴിമദ്ധ്യേ നീ കുഴഞ്ഞുവീഴും." കാശീറാമിൻെറ ഭാര്യ മകളോടു പറഞ്ഞു.

"എനിക്കു വിശപ്പില്ല. ഞാൻ എന്തു തിന്നാലും ഛർദ്ദിക്കും." പാർവ്വതി പറഞ്ഞു.

"ആളുകൾ കേൾക്കെ ഇത്തരം അസംബന്ധങ്ങൾ പറയരുത്." അവളുടെ അമ്മ പറഞ്ഞു. അവർ തൻെറ പുത്രിയെ മാറോടണച്ച് അവളുടെ മൂർദ്ധാവിൽ ചുംബിച്ചു. അവരുടെ പലകപ്പല്ലുകൾ അബദ്ധത്തിൽ പാർവ്വതിയെ വ്രണപ്പെടുത്തുമെന്ന് ഞാൻ ഒരുനിമിഷത്തിനു ഭയന്നു.

പാർവ്വതി അമ്മയുടെ മാർവ്വിടത്തിൽ തൻെറ മുഖം മറച്ചുകൊണ്ട് തേങ്ങിക്കരയുവാൻ തുടങ്ങി. അവളുടെ അമ്മയുടെ കണ്ണുകൾ നിറഞ്ഞു.

"കരഞ്ഞിട്ടെന്തു പ്രയോജനം? പെൺകുട്ടികളെ കല്യാണം കഴിപ്പിച്ചു കൊടുക്കാതെ

# വറ്റാത്ത മനീഷയുമായി

ടി.എൻ. ജയചന്ദ്രൻ





പതിനേഴുകാരെ തോൽപ്പിക്കുന്ന ഊർജ്ജസ്വലതയും ഉൽസാഹവും പ്രദർശിപ്പിക്കുന്ന എഴുപത്തിയേഴുകാരനാണ് പ്രസിദ്ധഭാഷാഗവേഷകനും. സാഹിത്യകാരനുമായ ഡോ. കെ.എം.ജോർജ്ജ്. 'പണ്ഡിതനായ പത്രാധിപർ', 'നാമ്യോപന്യാസകാരൻ', 'സർവവിജ്ഞാനകോശത്തിൻെറ സാരഥി', 'ഭാരതീയ സാഹിത്യ ചരിത്രസംവിധായകൻ', 'സ്ഥലനാമഗവേഷകൻ', 'ലോകസഞ്ചാരി', 'മനുഷ്യ ഹൃദയവേദിയായ നാടകകൃത്ത്', 'ഗവേഷകനായ നിരൂപകൻ' എന്നിങ്ങനെ പല രൂപത്തിലും അദ്ദേഹം വിവരിക്കപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിനു ചേരുന്ന തൊപ്പികളുടെ എണ്ണം നിർണ്ണയിക്കുക കേവലം അസാദ്ധ്യം തന്നെ എന്നു തോന്നാം. അദ്ദേഹം കൈവയ്ക്കാത്ത സാഹിത്യശാഖകൾ ഇല്ലെന്നുതന്നെ പറയണം. പ്രഗത്ഭനായ ഉപന്യാസകാരൻ, ആദരണീയനായ ഗവേഷകൻ, ഭാഷാശാസ്ത്രപണ്ഡിതൻ, ഗ്രന്ഥസംവിധായകൻ, സാഹിത്യനിരൂപകൻ, നാടകകൃത്ത്, സഞ്ചാര സാഹിത്യകാരൻ, ജീവചരിത്രകാരൻ—ഇതെല്ലാമാണ് ഡോ. ജോർജ്ജ്. അതിൽ കൂടുതലും ഇതിനെല്ലാമുപരിയായി പാശ്ചാത്യ പൗരസ്ത്യ സംസ്കാരങ്ങളുടെ വിസ്മയജനകമായ സമന്വയം കൂടിയാണദ്ദേഹം.

മലയാളത്തിലെന്നപോലെ ഇംഗ്ളീഷിലും പല ഇന്ത്യൻ ഭാഷകളിലും ഇത്രയേറെ പ്രാവീണ്യവും പരിചയവുമുള്ള വേറെ മലയാള സാഹിത്യകാരന്മാരുണ്ടോ എന്നു സംശയമാണ്. സർഗ്ഗാത്മക കൃതികളുടെ രചനയോടൊപ്പം സാഹിത്യരംഗത്ത് സംഘടനാപരവും, ഭരണപരവുമായ നൈപുണി പ്രദർശിപ്പിക്കാൻ ഡോ. ജോർജ്ജിനെപ്പോലെ അവസരം ലഭിച്ചിട്ടുള്ളവരും അധികമില്ലതന്നെ. എല്ലാറ്റിനുമുപരിയായി മലയാളഭാഷയും സാഹിത്യവും കേരളത്തിനുപുറത്തുള്ളവർക്കു പരിചയപ്പെടുത്താൻ ഇത്രയേറെ പ്രവർത്തിക്കുകയും ഇത്രയേറെ വിജയിക്കുകയും ചെയ്ത മറ്റാരുമില്ലെന്നും എടുത്തോതേണ്ടിയിരിക്കുന്നു. 'കേരളത്തിൻെറ ഭാഷയായ മലയാളമാണെൻെറ മാതൃഭാഷ; എന്നാൽ പല ഭാഷകളിൽ എഴുതപ്പെടുന്ന ഭാരതീയ സാഹിത്യമാണെൻെറ പൈതൃകം; എന്നുറപ്പിച്ചു പ്രഖ്യാപിക്കുന്ന ഡോ. ജോർജ്ജ്, ഒരു യഥാർത്ഥ ഭാരതീയനായി പലവട്ടം അംഗീകരിക്കപ്പെട്ടിട്ടുണ്ട്. വിശാലവീക്ഷണവും, ഉന്നതമായ സാംസ്കാരിക മൂല്യങ്ങളും, ആദരണീയമായ സ്വഭാവവൈശിഷ്ട്യവും കൈമുതലായുള്ള ഡോ. ജോർജ്ജ്, ചെറുപ്പക്കാരനായ സാഹിത്യോപാസകന്മാർക്ക് അനുകരണീയമായ ഒരു മാതൃകയത്രെ.

പമ്പാനദിയുടെ തീരത്തുള്ള ഇടയാറൻമുള ഗ്രാമത്തിൽ അമ്പുമണ്ണിൽ കുര്യൻമത്തായിയുടേയും മറിയാമ്മയുടേയും മകനായി 1914 ഏപ്രിൽ 20–ാം തീയതിയാണ് ജോർജ്ജ് ജനിച്ചത്. ജോർജ്ജിന് അഞ്ചുവയസ്സു തികയുന്നതിനുമുമ്പുതന്നെ പിതാവ് ചരമമടഞ്ഞു. അമ്മയുടെ സ്നേഹശീതളമായ സംരക്ഷണത്തിൻകീഴിലാണ് പിന്നീടാബാലൻ വളർന്നത്.

ജോർജ്ജിൻെറ പ്രാഥമിക വിദ്യാഭ്യാസം



ഡോ: കെ.എം. ജോർജ്ജ്

മാലക്കര പ്രൈമറി സ്കൂളിലായിരുന്നു; മിഡിൽ സ്കൂൾ വിദ്യാഭ്യാസം ഇടയാറൻമുള മാർത്തോമാ സ്കൂളിലും. ഹൈസ്കൂൾ വിദ്യാഭ്യാസം കോഴഞ്ചേരി സെൻറ്തോമസ് ഹൈസ്കൂളിലായിരുന്നു. എല്ലാ സ്കൂൾ ക്ളാസ്സുകളിലും പ്രായേണ ഒന്നാം സ്ഥാനക്കാരനായിരുന്നു ജോർജ്ജ്.

ജോർജ്ജിൻെറ ജ്യേഷ്ഠസഹോദരൻ കുര്യൻ മദിരാശിയിൽ ചീഫ് എഞ്ചിനീയറുടെ ആഫിസിൽ ഉദ്യോഗസ്ഥനായിരുന്നു. അങ്ങനെയാണ് ജോർജ്ജ് ഇൻറർമീഡിയറ്റിന് മദിരാശി ക്രിസ്ത്യൻ കോളേജിൽ ചേരാനിടയായത്. ഇൻറർമീഡിയറ്റ് പരീക്ഷ പ്രശസ്തമായ നിലയിൽ പാസ്സായെങ്കിലും സഹോദരൻെറ മരണംമൂലം പഠിത്തം താൽക്കാലികമായി നിറുത്തേണ്ടിവന്നു. നാട്ടിലേക്കുമടങ്ങി കീഴില്ലം ഇംഗ്ളീഷ് ഹൈസ്കൂളിൽ അധ്യാപകവൃത്തി സ്വീകരിക്കുവാൻ അദ്ദേഹം നിർബ്ബന്ധിതനായി, ഏതാണ്ട് രണ്ടുവർഷക്കാലം. പ്രസിദ്ധ മാർക്സിയൻ ചിന്തകനായ ശ്രീ. പി. ഗോവിന്ദപിള്ള അന്ന് അദ്ദേഹത്തിൻെറ വിദ്യാർത്ഥിയായിരുന്നു.

1937–ൽ ജോർജ്ജ് ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിൽ ഗണിതശാസ്ത്രം ഐച്ഛികമായെടുത്ത് ബി.എയ്ക്ക് ചേർന്നു. ഗണിതശാസ്ത്രത്തിൽ അദ്ദേഹം മദിരാശി സർവ്വകലാശാലയിൽ രണ്ടാമനായാണു പാസ്സായത്. മലയാളത്തിൽ പക്ഷേ രണ്ടാം ക്ളാസ്സേ കിട്ടിയുള്ളു. എന്തായാലും തിരുവനന്തപുരം ആർട്സ് കോളേജിൽ മലയാളം എം.എ.യ്ക്ക് ചേരാനായിരുന്നു തീരുമാനം. എസ്. ഗുപ്തൻനായർ, ചെങ്ങാരപ്പള്ളി നാരായണൻപോറ്റി എന്നിവർ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ ബി.എ.(ഓണേഴ്സ്) വിദ്യാർത്ഥികളായി ജോർജ്ജിനോടൊപ്പമുണ്ടായിരുന്നു. പക്ഷേ എം.എ. പഠനം പൂർത്തിയാക്കുന്നതിനു മുമ്പുതന്നെ മദ്രാസ് ക്രിസ്ത്യൻ കോളേജിലെ മലയാളം ലക്ചറർപദവി ജോർജ്ജിനെ തേടിയെത്തി. അസൂയാവഹമായ പദവി തന്നെയായിരുന്നു അത്. തുടർന്ന് പതിനഞ്ചുവർഷക്കാലം അവിടെത്തന്നെ അധ്യാപകനായി തുടർന്നു.

അധ്യാപകനായിരിക്കെത്തന്നെ വിദ്യാർത്ഥിയായിരിക്കുക; വിദ്യാർത്ഥിയായിരിക്കെത്തന്നെ അധ്യാപകനായിരിക്കുക—ജോർജ്ജിൻെറ സഫലജീവിതത്തിൻെറ മുഖമുദ്രകളിലൊന്നാണിതെന്നു തോന്നുന്നു. ക്രിസ്ത്യൻ കോളേജിൽ അധ്യാപകനായിരിക്കെത്തന്നെ അദ്ദേഹം ഇടയ്ക്കുവച്ചു നിറുത്തിയ എം.എ പഠനം സ്വകാര്യമായി പൂർത്തിയാക്കി; ബിരുദവും നേടി.

സദാ കർമ്മനിരതനായ ജോർജ്ജ് പഠനവും അധ്യാപനവും കൊണ്ടുമാത്രം തൃപ്തനായില്ല. 1943–ൽ അദ്ദേഹം യൂണിവേഴ്സിറ്റി ആഫീസേഴ്സ് ട്രെയിനിംഗ് കോറിൽ ആഫീസറായി. കോളേജ് അധ്യാപക സംഘടനയുടെ സെക്രട്ടറിയായും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു.

അതിനിടയിൽ, 1948–ൽ അദ്ദേഹം 'ലോകവാണി' മാസികയുടെ പത്രാധിപരായിരുന്നു. പാറപ്പുറത്ത്, മലയാറ്റൂർ രാമകൃഷ്ണൻ, എം.ടി. വാസുദേവൻനായർ, എൻ.പി. മുഹമ്മദ്, ടി. പത്മനാഭൻ, സുകുമാർ അഴീക്കോട് എന്നിവർ 'ലോകവാണി'യിലെ എഴുത്തുകാരായിരുന്നു. പിൽക്കാലത്ത് പല അവാർഡുകളും തിരസ്ക്കരിച്ച ടി. പത്മനാഭൻെറ ചില കഥകളെങ്കിലും തിരസ്ക്കരിച്ചു എന്ന 'ബഹുമതി' 'ലോകവാണി'ക്ക് അവകാശപ്പെട്ടതാണ്.

അധ്യപനത്തിനും പത്രാധിപത്യത്തിനുമിടയിൽ ഉപരിപഠനത്തിനും ജോർജ്ജ് സമയം കണ്ടെത്തി. 1947 മുതൽ പി.എച്ച്ഡിക്കുള്ള ഗവേഷണപഠനം ആരംഭിച്ച അദ്ദേഹം 1951–ൽ ബിരുദം നേടി. 'രാമചരിതവും ആദ്യകാല മലയാള പഠനവും' ആയിരുന്നു ഗവേഷണ വിഷയം. യശശ്ശരീരനായ ഡോ. എസ്.കെ. നായരോടൊപ്പം പി.എച്ച്ഡി ബിരുദം നേടിയ ഡോ. ജോർജ്ജ് ഭാരതീയ സർവ്വകലാശാലകളിൽ നിന്ന് ആദ്യമായി മലയാളത്തിൽ പി.എച്ച്ഡി ബിരുദം നേടിയവരിൽ ഒരാളാണ്.

ഇതിനിടയിൽ മദിരാശിയിലെ ആകാശവാണി' നിലയവുമായും ഡോ. ജോർജ്ജ് ബന്ധം പുലർത്തിവന്നു. റേഡിയോ നാടകങ്ങളിലായിരുന്നു അദ്ദേഹത്തിനു കമ്പം. തന്റെതന്നെ നാടകങ്ങളിൽ അദ്ദേഹവും പങ്കെടുത്തിരുന്നു. 'റേഡിയോ നാടകങ്ങൾ' എന്നപേരിൽ അദ്ദേഹത്തിന്റെ ഒരു സമാഹാരം 1947-ൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

തന്റെ സാഹിത്യാഭിമുഖ്യത്തിനു ലേഖനങ്ങളുടെ രൂപം നൽകാനും ഡോ. ജോർജ്ജ് മറന്നിരുന്നില്ല. അതോടൊപ്പം വിവർത്തനത്തിലും അദ്ദേഹം പ്രാവീണ്യം നേടിയിരുന്നു.

ഡോ. ജോർജ്ജിന്റെ ഒന്നാമത്തെ പുസ്തകം 1935-ൽ പ്രസിദ്ധപ്പെടുത്തിയ 'വേദപുസ്തകമാഹാത്മ്യം' ആണ്. തുടർന്ന് 1955-ൽ അദ്ദേഹം മദിരാശി വിടുമ്പോഴേക്കും പതിനഞ്ചു പുസ്തകങ്ങളുടെ കർത്താവായിക്കഴിഞ്ഞിരുന്നു. അവയിലഞ്ചും തർജ്ജമകളായിരുന്നു. 'അമേരിക്ക', 'അമേരിക്ക-ചില വസ്തുതകൾ', 'ജനങ്ങളുടെ മരണം', 'തത്ത്വവിജ്ഞാനത്തിന്റെ പുനർനിർമ്മാണം', 'സ്നേഹത്തിന്റെ ശിക്ഷ' എന്നിവയായിരുന്നു തർജ്ജമകൾ. അതിൽ 'സ്നേഹത്തിന്റെ ശിക്ഷ' ടാഗോറിന്റെ പ്രശസ്തമായ 'ദി റെക്(The Wreck) എന്ന കൃതിയുടെ തർജ്ജമയാണ്. മൂന്നെണ്ണം ജീവചരിത്രഗ്രന്ഥങ്ങളായിരുന്നു—'സർദാർ പട്ടേൽ', 'സാധുകൊച്ചുഞ്ഞ്', 'എഡ്വേർഡ് ജന്നർ' എന്നിവ. 'ഏകാങ്കമണ്ഡലം', 'റേഡിയോ നാടകങ്ങൾ' എന്നിവയായിരുന്നു രണ്ടെണ്ണം. മറ്റുള്ളവ സ്വതന്ത്രങ്ങളായ ഉപന്യാസങ്ങളുടെ സമാഹാരങ്ങളായിരുന്നു— 'മുന്തിരിച്ചാറ്' 'വിചാരകൗതുകം', 'പ്രബന്ധ ചന്ദ്രിക', 'വളരുന്ന കൈരളി', 'നിരീക്ഷണനിലയം'.

ഡോ. ജോർജ്ജിന്റെ വൈവിദ്ധ്യം നിറഞ്ഞ താൽപ്പര്യങ്ങളും വിപുലമായ പാരായണാസക്തിയും മൗലികപ്രതിഭയും വ്യക്തമാക്കുന്നവയായിരുന്നു ഈ പുസ്തകങ്ങൾ. സാഹിത്യം, സംസ്കാരം, ശാസ്ത്രം—മനുഷ്യനെ സംബന്ധിക്കുന്ന ഒന്നും തനിക്കന്യമല്ലെന്ന് അദ്ദേഹം അന്നേ വ്യക്തമാക്കിയിരുന്നു എന്നു സാരം.

1955-ൽ ഡോ. ജോർജ്ജ് കേന്ദ്രസാഹിത്യ അക്കാദമിയുടെ അസിസ്റ്റന്റ് സെക്രട്ടറിയായി നിയമിതനായി. ഭാരതത്തിന്റെ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവായിരുന്നു അക്കാദമി അധ്യക്ഷൻ; ഡോ. എസ്.രാധാകൃഷ്ണൻ ഉപാധ്യക്ഷനും. സർദാർ കെ.എം. പണിക്കരായിരുന്നു ജോർജ്ജിന്റെ നിയമനത്തിനു മുൻകൈയെടുത്തത്. നേരിട്ടുള്ളൊരു കൂടിക്കാഴ്ചയ്ക്കുശേഷമാണ് നെഹ്റു ജോർജ്ജിന്റെ നിയമനത്തിനനുമതി നൽകിയത്. ഡോ. രാധാകൃഷ്ണനെയും അദ്ദേഹം സന്ദർശിച്ചു.

1955-മുതൽ അഞ്ചുവർഷക്കാലം ഡോ. ജോർജ്ജ് ദൽഹിയിൽ അക്കാദമിയുടെ അസിസ്റ്റന്റ് സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചു. ദക്ഷിണഭാരതത്തിലെ ഭാഷകളുടേയും പൊതുഭരണത്തിന്റേയും ചുമതലയായിരുന്നു അദ്ദേഹത്തിന്. 1960-ൽ അക്കാദമിയുടെ ആദ്യത്തെ റീജണൽ ആഫീസ് മദിരാശിയിൽ തുടങ്ങിയപ്പോൾ അദ്ദേഹം റീജണൽ സെക്രട്ടറിയായി നിയമിതനായി.

ജോർജ്ജിന്റെ ദൽഹി ജീവിതകാലത്ത് അദ്ദേഹത്തിന്റെ പി.എച്ച്ഡി തീസിസ് പ്രസിദ്ധീകരിക്കപ്പെട്ടു. പുറമെ ഒരു മലയാള പുസ്തകവും—'സംസ്കാരസരണി'.

അറുപതുകളിൽ ഡോ. ജോർജ്ജിന് വിദേശപര്യടനത്തിന് അവസരം ലഭിച്ചു—സോവിയറ്റ് യൂണിയൻ, അമേരിക്ക, ഹവായ്. ഷിക്കാഗോ സർവകലാശാലയിലും കാലിഫോർണിയ സർവകലാശാലയിലും ഹാവായിലെ ഈസ്റ്റ് വെസ്റ്റ് സെന്ററിലും അദ്ദേഹം അധ്യാപകനായിരുന്നിട്ടുണ്ട്.

വിദേശസഞ്ചാരം ഡോ. ജോർജ്ജിനെന്നപോലെ വായനക്കാർക്കും ഉപകാരപ്രദമായി. 'സോവിയറ്റ് നാട്ടിൽ മൂന്നാഴ്ച', 'അമേരിക്കയിൽ പോയകഥ', 'സോവിയറ്റ് നാട്ടിൽ വീണ്ടും', 'അമേരിക്കയിലെ അനുഭവങ്ങൾ' എന്നീ സഞ്ചാര സാഹിത്യകൃതികൾ ആ വിഭാഗത്തിൽ മുൻപന്തിയിൽ നിൽക്കുന്നു. ജോർജ്ജിന്റെ ജീവിതം പോലെതന്നെ ലാളിത്യവും തുറന്ന സമീപനവും സഹാനുഭൂതിയും വായനക്കാരെ സഹയാത്രികരാക്കി മാറ്റുന്നു. ജോർജ്ജിന്റെ അമേരിക്കൻ അനുഭവങ്ങൾ 'American life through Indian Eyes' എന്ന പേരിൽ ഇംഗ്ളീഷിലും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

1967-ൽ ഡോ. ജോർജ്ജ് അന്നു കേരളത്തിലെ വിദ്യാഭ്യാസമന്ത്രിയായിരുന്ന സി.എച്ച്. മുഹമ്മദ്കോയയെ ഹാവായിൽവെച്ച് കാണാനിടയായി. ആ കൂടിക്കാഴ്ചയും തുടർന്നുണ്ടായ സമ്പർക്കവും മുഹമ്മദുകോയയുടെ സമ്മർദ്ദവും ജോർജ്ജിനെ 1969-ൽ കേരളത്തിലെത്തിച്ചു. മലയാളം എൻസൈക്ളോപീഡിയാ വകുപ്പിന്റെ തലവനും ചീഫ് എഡിറ്ററുമായി അദ്ദേഹം ചുമതലയേൽക്കാനിടവന്നതിങ്ങനെയാണ്.

1961-ൽ തന്നെ മലയാളത്തിൽ ഒരു വിജ്ഞാനകോശം നിർമ്മിക്കുന്നതിനുള്ള കാര്യത്തിൽ കാര്യമായ പുരോഗതിയുണ്ടായിരുന്നില്ല. ഡോ. ജോർജ്ജിന്റെ സംഭാവന വിജ്ഞാനകോശത്തിന്റെ നിർമ്മാണപ്രവർത്തനങ്ങൾക്ക് വ്യക്തമായ രൂപഭാവങ്ങൾ നൽകി എന്നതാണ്. മുപ്പതിനായിരം ശീർഷകങ്ങളുൾക്കൊള്ളുന്ന ഇരുപതു വാല്യങ്ങളായി അദ്ദേഹം 'സർവ വിജ്ഞാനകോശം' സംവിധാനം ചെയ്തു. മൂന്നുവർഷങ്ങൾക്കകം ഒന്നാംവാല്യം പുറത്തുവരികയും ചെയ്തു—1972-ൽ. 1974-ൽ രണ്ടാംവാല്യം പ്രസിദ്ധീകരിക്കപ്പെട്ടു. 1975-ൽ ഡോ. ജോർജ്ജ് ആ ചുമതലയിൽനിന്നു വിരമിച്ചു. 'സർവ വിജ്ഞാനകോശ'ത്തിന്റെ ഒമ്പതുവാല്യങ്ങൾ മാത്രമേ ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളൂ. ഏതാണ്ട് 'എൻസൈക്ളോപീഡിയാ ബ്രിട്ടാനിക്ക'യുടെ മാതൃകയിലാണതിന്റെ സംവിധാനം. ഉള്ളടക്കത്തിലും സംവിധാനത്തിലും അച്ചടിയിലുമൊക്കെ ഉന്നതമായ നിലവാരം പുലർത്തുന്നുണ്ട്. സർവവിജ്ഞാനകോശമെങ്കിലും ആശങ്കയുളവാക്കുന്ന ഒരു ചോദ്യം ഇന്നും ബാക്കിനിൽക്കുന്നു—എന്നാണതിന്റെ ഇരുപതാംവാല്യം പുറത്തുവരിക?

1975-ൽ ഡോ. ജോർജ്ജ് 'സർവവിജ്ഞാനകോശ'ത്തിന്റെ ചീഫ് എഡിറ്റർ സ്ഥാനത്തുനിന്നു വിരമിച്ചു. സിംലയിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് അഡ്വാൻസ്ഡ് സ്റ്റഡീസിൽ 'ദക്ഷിണ ഭാരതത്തിലെ സ്ഥലനാമങ്ങളെ'ക്കുറിച്ചുള്ള പഠനത്തിലേർപ്പെട്ടു. രണ്ടുവർഷത്തോളം അദ്ദേഹം നടത്തിയ പഠനത്തിന്റെ സദ്ഫലമാണ് 1986-ൽ പ്രസിദ്ധപ്പെടുത്തിയ Place Names of Southern India എന്ന ബൃഹദ്ഗ്രന്ഥം.

'ഭാരതീയ സാഹിത്യ വിജ്ഞാനകോശ നിർമ്മാണത്തെക്കുറിച്ച് ഡോ. ജോർജ്ജ് കേന്ദ്രഗവൺമെന്റിന് സമർപ്പിച്ച പദ്ധതി കേന്ദ്രസാഹിത്യ അക്കാദമി അംഗീകരിക്കുകയും ജോർജ്ജ് അതിന്റെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തെങ്കിലും അതിന്റെ പ്രവർത്തനകേന്ദ്രം ദൽഹിയിലാക്കാൻ തീരുമാനിച്ചപ്പോൾ അദ്ദേഹം രാജിസമർപ്പിക്കുകയാണുണ്ടായത്. തുടർന്ന് അദ്ദേഹം കേരള സർവ്വകലാശാലയിൽ മലയാളം വകുപ്പിൽ വിസിറ്റിംഗ് പ്രൊഫസറായി കുറച്ചുകാലം സേവനമനുഷ്ഠിച്ചു.

1978 ൽ കേരള സാഹിത്യ അക്കാദമി ഇംഗ്ളീഷിലും മലയാളത്തിലും ഭാരതീയ സാഹിത്യചരിത്രം രണ്ടുവാല്യങ്ങൾ വീതം പ്രസിദ്ധം ചെയ്യാനുള്ള പദ്ധതിക്ക് അംഗീകാരം നൽകി. ഡോ. ജോർജ്ജ് അതിന്റെ ഡയറക്ടറും ചീഫ് എഡിറ്ററുമായി നിയമിതനായി. 'ഭാരതീയ സാഹിത്യചരിത്ര'ത്തിന്റെ ഒന്നാംവാല്യം 1982-ലും രണ്ടാംവാല്യം 1983-ലും പ്രകാശിതമായി. ഇംഗ്ളീഷിലുള്ള Comparative Indian Literatureന്റെ ഒന്നാം വാല്യം 1984-ലും രണ്ടാംവാല്യം 1985-ലും പ്രസിദ്ധീകരിക്കപ്പെട്ടു. ഡോ. ജോർജ്ജിന്റെ

അഗാധമായ അറിവ്, സജീവമായ സാഹിത്യ താൽപ്പര്യം വിപുലമായ അന്വേഷണവൈഭവം, അന്യൂനമായ സംവിധാന ചാതുരി എന്നിവയുടെ അതിമനോഹരമായ സങ്കലനം ഈ കൃതികളിൽ തെളിഞ്ഞുകാണാം. ഇത്തരമൊരു സംരംഭത്തിനു നേതൃത്വം വഹിക്കാൻ ഡോ. ജോർജിനെപ്പോലെ പറ്റിയ മറ്റധികം പേരില്ല എന്ന് അതിശയോക്തി കൂടാതെ പറയാവുന്നതാണ്.

കേരള സാഹിത്യ അക്കാദമിക്കുവേണ്ടി ഡോ. ജോർജ് എഴുതിയ സാഹിത്യ ചരിത്ര ഗ്രന്ഥമാണ് 'തമിഴ് സാഹിത്യം.' പതിനാല ധ്യായങ്ങളായി വിഭജിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥം തമിഴ് സാഹിത്യത്തെപ്പറ്റി അറിവു നൽകാൻ സഹായിക്കുന്നതാണ്. ജീവചരിത്ര ഗ്രന്ഥങ്ങൾ വിവർത്തനം ചെയ്യുകയും രചിക്കുകയും ചെയ്തിട്ടുള്ള അദ്ദേഹം 'ജീവചരിത്ര സാഹിത്യം' എന്ന ഒരു പുസ്തകവും എഴുതിയിട്ടുണ്ട്. ജീവചരിത്ര സാഹിത്യത്തെക്കുറിച്ച് മലയാളത്തിലുള്ള അപൂർവ്വം ആധികാരിക ഗ്രന്ഥങ്ങളിൽ ഒന്നാണിത്.

ഒട്ടാകെ മുപ്പത്തിയെട്ടു ഗ്രന്ഥങ്ങൾ ഡോ. ജോർജിന്റേതായുണ്ട്. അതിൽ ഒമ്പതെണ്ണം ഇംഗ്ലീഷു ഗ്രന്ഥങ്ങളാണ്. അവയിൽ 'രാമചരിതം', 'സ്ഥലനാമങ്ങൾ', 'അമേരിക്കൻ ജീവിതം' എന്നിവയെക്കുറിച്ച് നേരത്തേ സൂചിപ്പിച്ചു. 'മലയാള സാഹിത്യാവലോകനം' (A Survey of Malayalam literature), 'മലയാള വ്യാകരണവും പാഠപുസ്തകവും' (Malayalam Grammar and Reader), 'മലയാള ഭാഷയിലും സാഹിത്യത്തിലുമുള്ള പാശ്ചാത്യ സ്വാധീനം (Western Influence on Malayalam Language and Literature) എന്നിവയാണു മറ്റുള്ളവയിൽ പ്രധാനം. ഇതിൽ 'സാഹിത്യാവലോകനം' റഷ്യൻഭാഷയിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. 'ഇപ്പോഴും മലയാള സാഹിത്യത്തെക്കുറിച്ചു പഠിക്കാനാഗ്രഹിക്കുന്ന അന്യഭാഷാനഭിജ്ഞൻമാരായ റഷ്യക്കാർക്കു ലഭ്യമായ ഏകപുസ്തകം ഇതാണെന്നാ'ണു ശ്രീ. പവനൻ പറയുന്നത്. 'പാശ്ചാത്യ സ്വാധീന'ത്തെക്കുറിച്ചുള്ള പുസ്തകത്തിന് അത്യന്തം പ്രശംസാപരമായ അവതാരികയെഴുതിയിട്ടുള്ളത് ആംഗലേയ സാഹിത്യവിചക്ഷണനായ ഡോ. കെ.ആർ. ശ്രീനിവാസയ്യങ്കാരാണ്.

കുമാരനാശാൻ, എ.ആർ. രാജരാജവർമ്മ, കേസരി ബാലകൃഷ്ണപിള്ള എന്നിവരെക്കുറിച്ചുള്ള മോണോഗ്രാഫുകളും ഡോ. ജോർജ് ഇംഗ്ലീഷിൽ സംഭാവന ചെയ്തിട്ടുണ്ട്. കേന്ദ്രസാഹിത്യ അക്കാദമിയുടെ 'ഭാരതീയ സാഹിത്യ ശിൽപ്പികൾ' എന്ന പരമ്പരയിൽപ്പെടുന്നവയാണീ ഗ്രന്ഥങ്ങൾ. അവയിൽ ഉടനീളം ദർശനീയമാകുന്ന സത്യസന്ധതയും നീതിബോധവും പ്രശംസാർഹമത്രേ.

ഡോ. ജോർജിന്റെ ലേഖനസമാഹാരങ്ങൾ അദ്ദേഹത്തെ മലയാളത്തിലെ രമ്യോപന്യാസകരിൽ അഗ്രഗണ്യനാക്കുന്നു. അവയിൽ 'അവലോകനങ്ങൾ' 'ഭാരതത്തിലെ ഭാഷകൾ', 'സാഹിത്യവിജ്ഞാനവും വിജ്ഞാന സാഹിത്യവും' 'എന്നെ ആകർഷിച്ച പ്രതിഭാശാലികൾ', 'കവികൾ നിരൂപണരംഗത്ത്', എന്നിവ ശ്രദ്ധേയങ്ങളാണ്. അതിൽ അവലോകനങ്ങൾ' 'ആസ്വാദനം സാഹിത്യത്തിൽ' എന്നു തുടങ്ങി 'വിവർത്തന പ്രസ്ഥാനം' വരെയുള്ള പതിനാലു ലേഖനങ്ങളുടെ സമാഹാരമാണ്. 'സാഹിത്യ വിജ്ഞാനവും വിജ്ഞാന സാഹിത്യ'വും 37 ലേഖനങ്ങൾ ഉൾക്കൊള്ളുന്നു. 'സാഹിത്യം ഇന്ന്' മുതൽ 'മുണ്ടശ്ശേരിക്ക് ഒരു മുഖവുര' വരെ. ഇവയെല്ലാം തന്നെ രമ്യോപന്യാസങ്ങളുടെ ഉത്തമമാതൃകകളാണെന്നു പറയാം. ശ്രീ. ചെങ്ങാരപ്പള്ളി നാരായണൻ പോറ്റി ഡോ. ജോർജിന്റെ ഉപന്യാസങ്ങളെപ്പറ്റി പറയുന്നതാണു ശരി, 'നിരന്തരമായ അന്വേഷണങ്ങളും നിസ്തന്ദ്രമായ പഠനവും കൂടാതെ അദ്ദേഹം യാതൊന്നും തന്നെ എഴുതാൻ മുതിരാറില്ല. നീളവും വീതിയും വണ്ണവും അളന്നുമുറിച്ച്, വാക്കുകളും ശൈലികളും ശരിക്കു തൂക്കിനോക്കി, ഒരു പ്രായോഗിക ശാസ്ത്രജ്ഞന്റെ സൂക്ഷ്മതയോടെയാണ് അദ്ദേഹം തന്റെ വാങ്മയസൗധങ്ങൾ ഉറപ്പുള്ള അടിത്തറയിൽ കെട്ടിപ്പടുത്തുയർത്തുന്നത്. ആവശ്യമുള്ളതെല്ലാം പറഞ്ഞില്ലെന്നോ, ആവശ്യമുള്ളതിൽ കൂടുതൽ പറഞ്ഞെന്നോ ഉള്ള ആക്ഷേപത്തിന് അദ്ദേഹത്തിന്റെ സാഹിത്യസൃഷ്ടികൾ ഒരിക്കലും ശരവ്യമാകാറില്ല.

കഴിഞ്ഞ ഒരു ദശകത്തിലധികം കാലമായി ഡോ. ജോർജ് സാഹിത്യ നിരൂപണപരമായും ഭാഷാഗവേഷണപരമായും എഴുതിയിട്ടുള്ള 33 പ്രബന്ധങ്ങളുടെ സമാഹാരമാണ് 'അന്വേഷണങ്ങൾ, പഠനങ്ങൾ'. ഇതിലെ പ്രബന്ധങ്ങൾ മൂന്നുഭാഗങ്ങളായി തരംതിരിച്ചിരിക്കുന്നു— സാഹിത്യം, ഭാഷ, സാമാന്യവിജ്ഞാനം. തന്റെ വിപുലമായ അന്വേഷണങ്ങളുടേയും അഗാധമായ പഠനങ്ങളുടേയും ഫലം അദ്ദേഹം പ്രസന്നമധുരവും അനാർഭാടവുമായ ഭാഷയിൽ ഈ പ്രബന്ധങ്ങളിലൂടെ അവതരിപ്പിക്കുന്നു. വസ്തുതകൾ ശേഖരിക്കുക, വിശകലനം ചെയ്യുക, നിഗമനങ്ങളിലെത്തുക എന്നതാണദ്ദേഹത്തിന്റെ രീതി. അല്ലാതെ മുൻകൂട്ടി ചെന്നെത്തിയിട്ടുള്ള നിഗമനങ്ങൾ സാധൂകരിക്കുന്നതിനുവേണ്ടി അതിനുപറ്റിയ വസ്തുതകൾ ശേഖരിക്കുകയല്ല അദ്ദേഹത്തിന്റെ രീതിയും മാർഗ്ഗവും. മലയാള സാഹിത്യത്തിലെ ചാർട്ടേഡ് അക്കൗണ്ടൻറ് എന്ന് പ്രൊഫ. മുണ്ടശ്ശേരി ഒരിക്കൽ ഡോ. ജോർജിനെ വിശേഷിപ്പിച്ചിട്ടുണ്ട്. പ്രത്യക്ഷത്തിൽ ആക്ഷേപകരമെന്നു തോന്നാവുന്ന ഈ വിശേഷണം ഡോ. ജോർജിനെ സംബന്ധിച്ചിടത്തോളം ഒരു ബഹുമതിയായിത്തീരുന്നത് അദ്ദേഹത്തിന്റെ സമീപനത്തിന്റെ വസ്തുനിഷ്ഠതയും സത്യനിഷ്ഠയും കാരണമാണ്.

ഒരു എഡിറ്റർ എന്നനിലയിൽ ഡോ. ജോർജിന്റെ സിദ്ധികൾ വെളിപ്പെടുത്തുന്നവയാണ് 'സർവ്വവിജ്ഞാനകോശവും' 'ഭാരതീയ സാഹിത്യചരിത്ര'വും. 1958-ൽ സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ' എന്ന ബൃഹദ്ഗ്രന്ഥം അവതരിപ്പിച്ചുകൊണ്ടാണ് ഡോ. ജോർജ് ഈ രംഗത്തുള്ള തന്റെ കഴിവുകൾ ആദ്യമായി പ്രദർശിപ്പിച്ചത്. ഇതിനുപുറമേ മഹാകവി ഉള്ളൂരിനെക്കുറിച്ച് ഇംഗ്ലീഷിലുള്ള ജന്മശതാബ്ദി ഗ്രന്ഥവും എഡിറ്റു ചെയ്തത് അദ്ദേഹമാണ്. 1985-ൽ 'Indian Libraries' എന്ന ഗ്രന്ഥവും അദ്ദേഹത്തിന്റെ സംവിധാനശേഷിക്കുദാഹരണമാണ്.

കേന്ദ്രസാഹിത്യ അക്കാദമിയുടെ പ്രധാനപ്പെട്ട ഒരു പ്രോജക്ടായ 'ആധുനിക ഭാരതീയ സാഹിത്യരത്നാകരം' ആണ് ഡോ. ജോർജ് ഏറ്റവും ഒടുവിൽ ഏറ്റെടുത്തുനിർവ്വഹിച്ച ഏറ്റവും പ്രധാനപ്പെട്ട സാഹിത്യപ്രവർത്തനം. അക്കാദമി അംഗീകരിച്ചിട്ടുള്ള മറ്റു ഭാരതീയ ഭാഷകളിലെ അത്യുത്തമകൃതികൾ തിരഞ്ഞെടുത്തു വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തുന്ന ബൃഹത്തായ പരിപാടിയിലെ

(ശേഷം 49-ാം പേജിൽ)



നിസ്തന്ദ്രമായ സാഹിതീസേവനം



# നാളെത്തെ ലോകം

## ബാപ്പുവിൻെറ വിഭാവനയിൽ



''നാളെത്തെ ലോകം അക്രമരാഹിത്യത്തിൻെറ അടിസ്ഥാനത്തിലുള്ളതായിരിക്കും. അങ്ങനെ ആയിരിക്കുകയും വേണം. ഇതാണ് ആദ്യത്തെ നിയമം: ബാക്കി എല്ലാ നന്മകളും ഇതിനെ പിന്തുടർന്നു കൊള്ളും.

വ്യക്തികളും സംഘങ്ങളും രാഷ്ട്രങ്ങളും അക്രമരാഹിത്യത്തിൻെറ, സ്നേഹത്തിൻെറ പാത സ്വീകരിക്കണം.

നാളെത്തെ ലോകത്തിൽ ഞാൻ ദാരിദ്ര്യം കാണുന്നില്ല, യുദ്ധങ്ങളില്ല, വിപ്ളവങ്ങളില്ല, രക്തചൊരിച്ചിലുകളുമില്ല.''

**സമാധാനപരമായ പരിവർത്തനത്തിലൂടെ പുരോഗതി**

davp 91/387



നാടകക്കളരിയിൽ കാവാലം ക്ളാസ്സെടുക്കുന്നു



നാടകക്കളരിയിൽ—നാടകാഭിനയ പരിശീലനം

മാനപൂർവ്വം അവർ അനുസ്മരിച്ചു.

സെപ്തംബർ 22-ന് മഹാകവി പി. സ്മാരക ഹൈസ്ക്കൂളിൽ ചേർന്ന സമാപനച്ചടങ്ങിൽ മുഖ്യാതിഥിയായി സംബന്ധിച്ചത് കന്നട സാഹിത്യത്തിലെ കുലപതിയും ജ്ഞാനപീഠം അവാർഡ് ജേതാവും പ്രമുഖ പരിസ്ഥിതിവാദിയുമായ ഡോ. ശിവറാം കാറന്താണ്. തൊണ്ണൂറു വയസ്സു തികഞ്ഞ ആ വന്ദ്യവയോധികൻ ഒരു ഇരുപത്തിയഞ്ചുകാരന്റെ പ്രസരിപ്പും പ്രസാദാത്മകതയോടെയുമാണ് കളരിയെ അഭിസംബോധന ചെയ്തത്. ഒരു നടന് അഭിനയത്തിന് ഉപാധിയായി നില്ക്കുന്നത് അഭിനയിക്കുന്ന കഥാപാത്രത്തിന്റെ വികാരങ്ങളും അവസ്ഥയുമാണെന്ന് ഡോ. കാറന്ത് പറഞ്ഞു. സാഹിത്യം, പ്രത്യേകിച്ച് നാടകം സംവേദനത്തിന്റെ പ്രശ്നങ്ങൾ നേരിടുന്നുവെന്നും നാടകം ഭാവപ്രധാനമായി മാറുന്നത് ഇതിനൊരു പരിഹാരമായിരിക്കുമെന്നും കാറന്ത് അഭിപ്രായപ്പെട്ടു. സർഗ്ഗശക്തിയുള്ള ഒരു നടന് ഏതു ഭാവവും അഭിനയത്തിൽ ഹൃദ്യമായി പ്രതിഫലിപ്പിക്കാൻ കഴിയുമെന്ന് അദ്ദേഹം പറഞ്ഞു. നാടകത്തിന്റെ ആത്മാവ് പാരമ്പര്യത്തിൽനിന്നായിരിക്കണം; പക്ഷേ, അടിസ്ഥാനം വൈദേശിക പാരമ്പര്യത്തിൽ ഊന്നരുതെന്ന് കാറന്ത് ഓർമ്മിപ്പിച്ചു.

മിത്ത് ഒരുവശത്ത് മതത്തിന്റെ സ്വത്താണെങ്കിൽ മറുവശത്ത് കലയുടെയും സ്വത്താണെന്ന് ആശംസാപ്രസംഗത്തിൽ കെ.എസ്. നാരായണപിള്ള പറഞ്ഞു. നമ്മുടെ നാടകത്തിന്റെ തനതായ സ്വഭാവം വടക്കൻ കേരളത്തിൽ ഉറങ്ങിക്കിടക്കുന്ന മിത്തുകളുടെയും അസംഖ്യം തെയ്യങ്ങളുടെയും പിറകിലാണുള്ളതെന്നും മഹത്തായ ഒരു കലാപാരമ്പര്യം കുടികൊള്ളുന്ന ഈ ഭൂമിക കേരളീയ സംസ്കൃതിയുടെ ‘ഈററില്ലമാണെന്നും അദ്ദേഹം പറഞ്ഞു.

നാടകത്തിൽ ഭാവാവിഷ്കരണത്തിന് പ്രാധാന്യം നല്കണമെന്നും മനസ്സിലാവുന്ന രംഗഭാഷയായിരിക്കണം നാടകത്തിന്റേതെന്നും കാവാലം നാരായണപ്പണിക്കർ പറഞ്ഞു. മാററത്തെ അംഗീകരിക്കാൻ മനസ്സു വരാത്തവരാണ് പത്രത്താളുകളിലൂടെ വാദകോലാഹലങ്ങൾ നടത്തുന്നതെന്ന് കാവാലം വ്യക്തമാക്കി. നാടകത്തിൽ 'അവേർനസ്സ്' ആവശ്യമായി വന്ന കാലഘട്ടമാണ് ഇതെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

കളരിയിൽ പങ്കെടുത്ത കലാകാരന്മാർക്ക് കാസർകോട് ജില്ലാ കൗൺസിൽ പ്രസിഡൻറ് അഡ്വ. എം.സി. ജോസ് സർട്ടിഫിക്കററുകൾ വിതരണം ചെയ്തു. സമാപനച്ചടങ്ങിൽ തൃക്കരിപ്പൂർ ഫോക്‌ലാൻഡ് ചെയർമാൻ അഡ്വ. വി. ജയരാജൻ ആദ്ധ്യക്ഷ്യം വഹിച്ചു. എം.എം. ദാമോദരൻനായർ സ്വാഗതവും പി. മുരളീധരൻ നന്ദിയും പ്രകാശിപ്പിച്ചു.

(25-ാം പേജിൽനിന്നും തുടർച്ച)

ഹൃദയജ്ഞാനം തന്നെയാണ് സി.വി. പഠനത്തിലൂടെ എൻ.കൃഷ്ണപിള്ളയും സാക്ഷാത്ക്കരിച്ചത്. മാരാർ പ്രാചീന ഇതിഹാസകൃതിയായ മഹാഭാരതത്തെ അവലംബമാക്കി; കൃഷ്ണപിള്ള ആധുനികാഖ്യായികകളായ സി.വി കൃതികളെ ആധാരമാക്കി. ശൈലീവിശകലനത്തിൽ ആരംഭിക്കുന്നുവെങ്കിലും കൃതിനിഷ്ഠമായ സമഗ്ര സി.വി പഠനം തന്നെയാണ് പ്രതിപാത്രത്തിൽ പൂർണ്ണശോഭ നേടിയത്. കൃഷ്ണപിള്ളയിലെ നാടകകൃത്തും വിമർശകനും കൈകോർത്തു പിടിച്ചു മുന്നേറുന്നതിനു ഏററവും നല്ല നിദർശനമാണാ ഗ്രന്ഥം. സി.വിയോടുള്ള ആഭിമുഖ്യം, സി.വി കൃതികൾ പഠിച്ചും പഠിപ്പിച്ചുമുള്ള ഗാഢപരിചയം, സി.വിയുടെ സംഭാഷണ രചനയിൽക്കൂടി നാടകകൃത്തായ വിമർശകൻ സ്വായത്തമാക്കുന്ന ഉൾക്കാഴ്ച, പാശ്ചാത്യശൈലീപഠനത്തിലെ സങ്കേതവത്കൃത പദാവലിക്കു കീഴ്പ്പെടാതിരിക്കാൻ കഴിഞ്ഞ സ്വതന്ത്ര മൗലിക സമീപനം, ഉദ്ദേശിക്കുന്നതു കിറുകൃത്യമായി രേഖപ്പെടുത്താൻ സഹായിച്ച സരസ്വതീപ്രസാദം—ഇതെല്ലാം ദൈവാനുഗ്രഹംപോലെ സാഫല്യസാക്ഷാത്ക്കാരത്തിനു സ്വയം സന്നദ്ധത നേടി കൃഷ്ണപിള്ളയെ സമർത്ഥോപകരണമാക്കിയതിൽ നാം ആഹ്ളാദിക്കുക. മഹാപ്രതിഭകളുടെ മഹനീയ സംഗമസ്ഥാനമാണ് പ്രതിപാത്രം ഭാഷണഭേദം. പാത്രവും ഭാഷണഭേദവും സാഹിത്യദർശനവും ജീവിതമഹിമാബോധവും മൂർത്തോദാഹരണങ്ങളിലൂടെ ആവിഷ്ക്കരിക്കാനുള്ള ഉപാദാനങ്ങൾ മാത്രം. അതുകൊണ്ടാണ് ശൈലീവിജ്ഞാനീയധുരന്ധരന്മാർക്ക് സങ്കല്പിക്കാനാവാത്ത ഔജ്ജ്വല്യം ആകൃതിയിൽ—കൃഷ്ണപിള്ള എന്ന സാഹിത്യകാരന്റെ സർവാംശങ്ങളും പൂർണ്ണാവതാരമെടുത്ത ആ കൃതിയിൽ—നിറഞ്ഞുനില്ക്കുന്നത്. സ്വയം കാടുകയറാത്ത വായനക്കാരെ കാട്ടിൽ കയററാത്ത, ചൂടും വെളിച്ചവും മാധുര്യവും ശക്തിയും ഒരേപോലെ പകർന്നുതരുന്ന അത്തരം ഒരു കൃതി ഇനി എന്നാണാവോ നമുക്കു ലഭിക്കുക! മതുപ്പച്ചയ്ക്കു ശേഷം നാടകമെഴുതാതിരുന്നതിലുള്ളതിനേക്കാൾ നഷ്ടം അദ്ദേഹം എഴുതാൻ ആഗ്രഹിച്ചിരുന്ന നളചരിതം പഠനവും ഭാരതീയ കാവ്യമീമാംസയും എഴുതാതിരുന്നതാണ് എഴുതാത്ത കൃതികളിലുള്ള കുണ്ഠിതമല്ല എഴുതിക്കിട്ടിയതിലുള്ള കൃതാർത്ഥതയാണ് ഇന്ന് സ്മരിക്കേണ്ടത്. വിമർശം ഒരു ദൗത്യമായി ഏറെറടുത്ത വളരെ കുറച്ചു നിരൂപകർമാരേ നമുക്കുള്ളൂ. അതിൽ പ്രമുഖനാണ് എൻ. കൃഷ്ണപിള്ള. വിമർശകൻ നാടകകൃത്തിനെ ഒഴിവാക്കിനിർത്തി എങ്കിലും അതേ നാടകാവബോധം തന്നെയാണ് കൃഷ്ണപിള്ളയുടെ വിമർശത്തിനു ചൈതന്യം പകർന്നുപോന്നത്.

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

## ദിനക്കുറിപ്പുകൾ



ഒരു നൃത്തം കാണാൻ പോയി ഞാൻ. പതിനേഴു വയസ്സോളമുള്ള ഒരു പെൺകുട്ടി അത്യാകർഷകമായി നൃത്തം ചവിട്ടുന്നു. അസ്തമിക്കുന്ന സൂര്യൻ ചക്രവാളത്തിലേക്ക് ഇറങ്ങി കടലിൽ അപ്രത്യക്ഷമാകുന്നതിനുമുൻപ് അരുണാഭങ്ങളായ രശ്മികൾ അന്തരീക്ഷത്തിലേക്കു പ്രസരിപ്പിച്ച് അവിടെമാകെ തിളക്കുന്നതുപോലെ വർണ്ണക്കടലാസ്സുകൊണ്ടു പൊതിഞ്ഞ വിദ്യുച്ഛക്തിവിളക്കിൽനിന്ന് അരുണശോഭയാർന്ന രശ്മികൾ പ്രസരിപ്പിച്ച് ഒരാൾ ആ പെൺകുട്ടിയെയും അവളുടെ വസ്ത്രങ്ങളെയും സിന്ദൂരവർണ്ണത്തിൽ മുക്കി. ഒരുനിമിഷം കഴിഞ്ഞപ്പോൾ അവൾ ഹരിതാഭയിൽ ആമജ്ജനം ചെയ്തു. ഉത്തരക്ഷണത്തിൽ ധവളവർണ്ണം അവളെ ആവരണം ചെയ്തു. ഇങ്ങനെ എത്രയെത്ര വർണ്ണങ്ങൾ! ഇന്നു മഹാകവി വള്ളത്തോളിനെ ആധുനിക സാഹിത്യകാരന്മാർ കുററപ്പെടുത്തുന്നു. അദ്ദേഹം കവിയല്ലെന്നുവരെ ചിലർ പറയുന്നു. എന്നാൽ അദ്ദേഹത്തിന്റെ 'മഗ്ദലനമറിയ'വും 'കൊച്ചുസീത'യും മററും വായിക്കുമ്പോൾ മാറിമാറിവരുന്ന നിറങ്ങളോടുകൂടി വേദിയിൽ നൃത്തമാടുന്ന സുന്ദരിയെ കാണുന്ന പ്രതീതിയാണ് എനിക്ക്.

2. ഒരത്യന്താധുനിക കവി കാലത്ത് എന്നെക്കാണാൻ വന്നു. വളരെനേരം നവീനതമസാഹിത്യത്തെ നീതിമത്കരിച്ചുകൊണ്ടു സംസാരിച്ചു. അതിൽ തെററില്ല. താൻ വിശ്വസിക്കുന്ന കാര്യം അസന്ദിഗ്ദ്ധമായിത്തന്നെ പറയേണ്ടതാണ് ആരും. ഏറെനേരം അങ്ങനെ കാര്യങ്ങൾ പറഞ്ഞിട്ട് അദ്ദേഹം യാത്ര പറഞ്ഞു. മര്യാദയുടെ പേരിൽ ഞാൻ അദ്ദേഹത്തോടൊരുമിച്ച് ഗെയ്റ്റ്വരെ പോയി. അദ്ദേഹം വന്നതു സ്ക്കൂട്ടറിലായിരുന്നു. അതിൽ കയറിയിരുന്ന് നീളമുള്ള ഒരു കമ്പിയിൽ ഒററച്ചവിട്ട്. സ്ക്കൂട്ടർ നിശ്ശബ്ദം. പിന്നെയും ചവിട്ട്. അനക്കമില്ല. ദേഷ്യത്തോടെ അനവധി ചവിട്ടുകൾ. ചലനരഹിതം. അദ്ദേഹം സ്ക്കൂട്ടറിൽനിന്നിറങ്ങി സ്വന്തം വാഹനത്തെ സ്നേഹപൂർവം പാടേ ചരിച്ചു. നേരേനിറുത്തി പിന്നീട്. എന്നിട്ട് അനുനയിപ്പിക്കുന്ന മട്ടിൽ മൃദുലമായ ചവിട്ട്. ഇല്ല. നിശ്ചേതനത്വംതന്നെ "അടുത്ത് വർക്ക്ഷോപ്പ് ഉണ്ട്. അങ്ങോട്ടു കൊണ്ടുപോകൂ" എന്നു ഞാൻ നിർദ്ദേശിച്ചു പാടുപെട്ട് ആ മനുഷ്യൻ അതു തള്ളിക്കൊണ്ടു പോയി. ദയനീയമായ ആ കാഴ്ച മുഴുവനും കാണാതെ ഞാൻ വീട്ടിനകത്തേക്കു പോന്നു. ഇതുപോലെയാണ് അദ്ദേഹം നവീനതമസാഹിത്യത്തെ അർത്ഥത്തിനുവേണ്ടി ചവിട്ടുന്നത്. പാദാഭിഘാതങ്ങൾ ഏറെയേററിട്ടും സാഹിത്യം അർത്ഥത്തിന്റെ യന്ത്രധ്വനി കേൾപ്പിക്കുന്നില്ല. മൃദുലമായി ചരിച്ചുവയ്ക്കുന്നു. നിവർത്തി വയ്ക്കുന്നു. കടുത്ത പാദപ്രഹാരത്തിനു പകരം മൃദുലമായ പാദസ്പർശം നടത്തുന്നു. ഫലമില്ല. ഗത്യന്തരമില്ലാതെ നവീനനിരൂപകന്റെ വർക്ക്ഷോപ്പിലേക്ക് അയാൾ നവീനസാഹിത്യയന്ത്രത്തെ തള്ളിക്കൊണ്ടു പോകുന്നു.

**മനുഷ്യനു മനസ്സിലാകാത്ത കവിതയെഴുതുന്നത് മനുഷ്യനോടു മാത്രമല്ല ഈശ്വരനോടും ചെയ്യുന്ന പാപമാണ്.**

## ശ്രീ സത്യസായിബാബ

സത്യസായിബാബയിൽ വിശ്വസിക്കുന്നവർ, വിശ്വസിക്കാത്തവർ ഇവരൊക്കെ വായിക്കേണ്ട പുസ്തകമാണ്. "Miracles Are My Visiting Cards"—*"An investigative report on the* psychic phenomena associated with Sathya *Sai Baba" (Century Paperbacks—A Rider* Book.£ 6 = 95.) ഈ ഗ്രന്ഥത്തിന്റെ കർത്താവായ Erlendur Haraldsson *Ph.D.* ഐസ്‌ലണ്ട് സർവകലാശാലയിലെ സൈക്കോളജി പ്രഫെസറാണ്. അദ്ദേഹം സഹപ്രവർത്തകനായ ഡോക്ടർ ഓസിസിനോടുകൂടി സത്യസായിബാബയെ നേരിട്ടു കണ്ടു; അദ്ദേഹത്തിന്റെ വിസ്മയാവഹങ്ങളായ പ്രവർത്തനങ്ങൾക്കു സാക്ഷ്യം വഹിച്ച പ്രമുഖന്മാരെ കണ്ടു. "Miracles are my visiting cards" എന്ന് ഹരൽഡ്സണ്ണിനോടും കൂട്ടുകാരനോടും മററു ഗവേഷകന്മാരോടും അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ച സത്യസായിബാബയുടെ അത്യദ്ഭുത പ്രവൃത്തികളെക്കുറിച്ചുള്ള പഠനമാണ് ഇപ്പുസ്തകം. തങ്ങൾ നടത്തുന്ന പരീക്ഷണങ്ങൾക്കു സായിബാബ വിധേയനാകണമെന്നായിരുന്നു

ഗവേഷകരുടെ അഭ്യർത്ഥന. താൻ ഈശ്വരനാണെന്നും ജനതയെ വിശ്വസിപ്പിക്കാൻവേണ്ടി മാത്രം ദിവ്യാദ്ഭുതപ്രവർത്തനങ്ങൾ നടത്തുകയാണെന്നും സായിബാബ അവരോടു പറഞ്ഞു. ഒരുദാഹരണം അദ്ദേഹം നല്കുകയും ചെയ്തു. "പ്രധാനമന്ത്രിക്ക് വലിയ അധികാരങ്ങളുണ്ട്. ചില പരിതഃസ്ഥിതികളിൽ ജനങ്ങളെ അറസ്ററ് ചെയ്യാൻ അദ്ദേഹത്തിന് ആജ്ഞാപിക്കാം. എന്നാൽ അധികാരമുണ്ടെന്നു കാണിക്കാൻവേണ്ടി പ്രധാനമന്ത്രിക്ക് ഒരു വിശദീകരണപ്രകടനം നടത്താനൊക്കുകയില്ല. ഭക്തൻമാരുടെ നൻമയ്ക്കും സംരക്ഷണത്തിനുംവേണ്ടി മാത്രമേ ദൈവികശക്തികൾ പ്രയോജനപ്പെടുത്താനാവൂ." സായിബാബ ഇങ്ങനെ അറിയിച്ചതിനുശേഷവും ഗവേഷകർ അദ്ദേഹത്തിൽ സമ്മർദ്ദം ചെലുത്തി. പക്ഷേ സായിബാബ വഴങ്ങിയില്ല. പിന്നീട് ദിവ്യപ്രവൃത്തികൾ നേരിട്ടു കാണുക; പ്രമുഖൻമാരും വിശ്വസിക്കാൻ കൊള്ളാവുന്നവരും നല്കിയ റിപോർട്ടുകൾ പരിശോധിക്കുക ഇതേ മാർഗ്ഗമായി ഉണ്ടായിരുന്നുള്ളൂ. എല്ലാം ഗവേഷകരെ അമ്പരപ്പിച്ചു. ആഫ്രിക്കൻ രീതിയിൽ വളർത്തിയ തലമുടിക്കകത്തുനിന്നോ നീണ്ട കുപ്പായത്തിനകത്തുനിന്നോ ആണ് സായിബാബ വിഭൂതിയും സ്വർണ്ണാഭരണങ്ങളും എടുക്കുന്നതെന്ന ചിലരുടെ അഭിപ്രായം ഈ പ്രഫെസർക്കു സ്വീകരിക്കാൻ വയ്യ. പലപ്പോഴും ഭസ്മമെടുക്കുന്നതിനുമുൻപ് ദ്രഷ്ടാക്കൾ സംശയിക്കാതിരിക്കാനായി സായിബാബ കുപ്പായത്തിൻെറ കൈകൾ കൈമുട്ടുവരെ തെറുത്തുകയററിവയ്ക്കാറുണ്ട്. മണ്ണിൽനിന്നു മധുരപലഹാരങ്ങൾ അദ്ദേഹം എടുത്തുകൊടുക്കുമ്പോൾ അവയിൽ ഒരു മണൽത്തരിപോലും പററിയിരിക്കില്ല. നല്ല ചൂടും. ചില സന്ദർഭങ്ങളിൽ കൈയിൽ അവ വയ്ക്കാൻ വയ്യാത്ത വിധത്തിലായിരിക്കും ചൂട്. സ്വാദ് സവിശേഷതയുള്ളതും. ചിത്രവതിനദിക്കടുത്ത് ഒരു കല്പവൃക്ഷമുണ്ട്. ഭക്തജനങ്ങൾക്ക് എന്തു പഴമാണ് വേണ്ടതെന്ന് സായിബാബ ചോദിക്കും. ചോദിക്കുന്ന സമയത്തു കിട്ടാത്തവ മാത്രമല്ല വടക്കേയിന്ത്യയിൽ വിരളമായി മാത്രം കിട്ടുന്ന പഴങ്ങൾപോലും ഭക്തർ ആവശ്യപ്പെടാറുണ്ട്. "ചെന്ന് അടർത്തിയെടുക്കൂ" എന്നു ദൂരെയിരിക്കുന്ന സായിബാബ പറയും. ഭക്തർ മരത്തിനടുത്തു ചെല്ലുമ്പോൾ അവ അതിലുണ്ടായിരിക്കും. പറിച്ചെടുത്താൽ മതി.

ഗ്രന്ഥത്തിൽ, മനഃശാസ്ത്രജ്ഞനായ പ്രഫെസർ വിവരിക്കുന്ന അദ്ഭുതകൃത്യങ്ങളിൽ ചിലതുപോലും ഇവിടെ എടുത്തെഴുതാൻ വയ്യ. സ്ഥലമില്ല. ഒരെണ്ണംകൂടി പറയാം. 1970 ഓഗസ്ററ് 30-ാം തീയതിയാണ് കോഴിക്കോട്ട് ഇതുണ്ടായത്. ഡോക്ടർ പി.ബി. മേനോൻ, മുത്തുലക്ഷ്മിയുടെ കണ്ണിൽ തിമിരം മാററാൻ ശസ്ത്രക്രിയ നടത്തി. ശസ്ത്രക്രിയയ്ക്കുമുൻപ് അവർ പുട്ടപ്പർത്തിയിൽ പോയി സായിബാബയെ കണ്ടു. തിമിരമെന്നു പറയുന്നതിനുമുൻപ് അദ്ദേഹം അവരോടു പറഞ്ഞു:- ഒരുകണ്ണിൽ തിമിരം. മറേറക്കണ്ണിന് ചെറിയ കുഴപ്പം. വിഷമിക്കേണ്ട. ശസ്ത്രക്രിയ നടക്കുമ്പോൾ ഞാൻ നിൻെറ അടുത്തുണ്ടാവും. ശസ്ത്രക്രിയ നടക്കുന്നതിൻെറ തലേദിവസം. കാല്പെരുമാററം. ഒരുസ്പർശം. മുത്തുലക്ഷ്മി കണ്ണുകൾ തുറന്നപ്പോൾ സായിബാബ നില്ക്കുന്നു. ആ സന്ദർഭത്തിൽ ഡോക്ടർ മേനോൻെറ അസിസ്ററൻറ് മൂസ്സത് ആ മുറിയിലേക്കു വന്നു. അദ്ദേഹം സായിബാബയെ കണ്ടു അമ്പരന്ന് അവിടെ നിന്നു. തെല്ലകഴിഞ്ഞ് മൂസ്സതു ബോധംകെട്ടു വീണു. അടുത്തദിവസം ശസ്ത്രക്രിയ നടന്നു. അതുണ്ടായി എന്നൊരു തോന്നൽപോലും ആർക്കുമുണ്ടാവാത്തവിധത്തിൽ മുത്തുലക്ഷ്മിയുടെ കണ്ണുകൾ തെളിച്ചമുള്ളവയായിരുന്നു. മൂസ്സത് സായിബാബ ഭക്തനായി മാറി. ഡോക്ടർ മേനോനും അങ്ങനെതന്നെ.

പരിഗണനാർഹമായ ഒരനുമാനത്തിലുമെത്താതെ ഗ്രന്ഥകാരൻ ഗ്രന്ഥം അവസാനിപ്പിക്കുന്നു. ഏതു സംഭവത്തിൻെറയും സത്യമറിയണമെങ്കിൽ ശാസ്ത്രത്തിൽ പരീക്ഷണങ്ങൾ മാത്രമേ മാർഗ്ഗമായുള്ളു. സത്യസായിബാബ ആ പരീക്ഷണങ്ങൾക്കു സമ്മതം നല്കിയില്ല. അതിനാൽ paranormal phenomena യഥാർത്ഥമോ അയഥാർത്ഥമോ എന്നു തീരുമാനിക്കാൻ ഈ ശാസ്ത്രകാരനു കഴിഞ്ഞില്ല. വിശ്വവിഖ്യാതനായ റഷ്യൻ ചിത്രകാരൻ നിക്കോലൗസ് റൊറിഹിൻെറ പുത്രൻ ഡോക്ടർ സ്വെററസ്ളാവ് റോറിഹിൻെറ (ഫിലിം സ്ററാർ ദേവികാറാണിയെ വിവാഹം കഴിച്ച ചിത്രകാരൻ) പറഞ്ഞ വാക്കുകൾ ഈ ഗ്രന്ഥത്തിലുള്ളത് ഇവിടെ എടുത്തെഴുതിക്കൊണ്ട് ഇത് അവസാനിപ്പിക്കാം. "There can be no doubt about it for the time being that Baba is a great phenomenon." (Page 198)

* * *

Encash എന്ന പദം Oxford Dictionary—യിൽപ്പോലുമുണ്ടെന്ന് പലരും ടെലിഫോണിൽ വിളിച്ചു പറഞ്ഞു എന്നോട്. ഉണ്ട്. സമ്മതിച്ചു. പക്ഷേ അത് വാണിജ്യമണ്ഡലത്തിൽ മാത്രമുള്ള പ്രയോഗമാണ്. King's English-ൽ encash എന്ന പ്രയോഗമില്ല. അനുനിമിഷം വികാസം കൊള്ളുന്ന ഭാഷയിൽ ഒരു പുതിയ വാക്കു വന്നാലെന്ത് എന്നു ചോദിക്കുന്നവർ കാണും. അവരോട് എനിക്കുള്ള മറുപടിയിതാണ്:- "ഞാൻ ഭാഷാശുദ്ധിയിലും ശൈലീശുദ്ധിയിലും നിഷ്ഠയുള്ള ആളാണ്. 'ആംഗല'മെന്നോ 'മാസ്മര'മെന്നോ പ്രയോഗിച്ചുകൂടാ എന്ന മതമാണ് എനിക്ക്."

## ചോദ്യം, ഉത്തരം

"തത്ത്വമസി എന്ന മഹാവാക്യത്തിനു യോജിച്ച വിധത്തിൽ ജീവിക്കുന്ന ഒരാളിൻെറ പേരു പറയൂ."

"എല്ലാ സുഖസൗകര്യങ്ങളോടുംകൂടിയ രണ്ടു നിലക്കെട്ടിടം. കളർ ടെലിവിഷൻ, ടെലിഫോൺ, ബാങ്കിൽ വലിയ തുക, മക്കളൊക്കെ നല്ല നിലയിൽ ഇത്രയുമായിക്കഴിഞ്ഞ ചില ആളുകൾ തിരുവനന്തപുരത്തെ തീർത്ഥപാദമണ്ഡപത്തിലും രാമകൃഷ്ണാശ്രമത്തിലും കയറിനിന്ന് 'അതു നീതന്നെയാണ്', 'എല്ലാം മായ, ഒന്നേ സത്യമായുള്ളൂ അതു ബ്രഹ്മമാണ്' എന്നൊക്കെ പ്രസംഗിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. വല്ല ഹിമാലയത്തിലോ മറേറാ വല്ല സന്ന്യാസിമാരെയും നിങ്ങൾ പറഞ്ഞ രീതിയിൽ കണ്ടെന്നു വരും.

"നിങ്ങൾ ദൈവമായാൽ രാഷ്ട്രീയക്കാർക്ക് എന്തു രോഗം വരുത്തും?"

"തൊണ്ടയ്ക്കു രോഗമുണ്ടാക്കും. പിന്നെ പ്രസംഗിക്കാനൊക്കുകയില്ല."



സത്യസായിബാബ

> താജ്മഹലിൽ നിലാവും നീലാന്തരീക്ഷവുമെന്നപോലെ, പൂഞ്ചോലയിൽ സൂര്യപ്രകാശമെന്നപോലെ, കടപ്പുറത്ത് പഞ്ചാരമണ്ണിൽ അമൃതതരംഗിണിയെന്നപോലെ ജീവിതസംഭവങ്ങളിൽ കലജനിപ്പിക്കുന്ന അലീകത (illusion) വീണിരിക്കണം. അതു വീണാലേ കലയുടെ ആവിർഭാവം സംഭവിക്കൂ.

കേരളത്തിൽ ആരുമില്ല. സന്ന്യാസിമാരെയും വിശ്വസിക്കരുത്. 'കർമ്മകോല' എന്ന പുസ്തകത്തിൻെറ അവതാരികയിൽ ഹിമാലയത്തിലെ സന്ന്യാസിമാർ തട്ടിക്കൊണ്ടു പോയി ബലാത്സംഗം ചെയ്ത ഒരു സ്ത്രീയുടെ ഇപ്പോഴത്തെ ഭ്രാന്തുപിടിച്ച ജീവിതത്തെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. വായിച്ചുനോക്കുക.''

''ഒറിജിനാലിററിയുള്ള സ്ത്രീകളുണ്ടോ?''

''എത്രയോ പേരെ എനിക്കു നേരിട്ടറിയാം. പുരുഷന്മാർക്ക് അവരുടെ അടുത്തു വരാനൊക്കുകയില്ല. പക്ഷേ ഏറിയകൂറും സ്ത്രീകൾ അവിവാഹിതകളായിരിക്കുമ്പോൾ പിതാക്കന്മാരുടെ അഭിപ്രായങ്ങൾ സ്വന്തമഭിപ്രായങ്ങളായി ആവിഷ്കരിക്കും. വിവാഹം കഴിഞ്ഞാൽ ഭർത്താവ് ഇഡിയററാണെങ്കിലും അയാൾ പറയുന്നതൊക്കെ സ്വന്തമാക്കിപ്പറയും. പ്രായമായ മകൻെറ മതങ്ങൾ സ്വന്തം മതങ്ങളാക്കി മാററും വൃദ്ധയാകുമ്പോൾ. ഭർത്താവു മാറുന്നതനുസരിച്ച് അഭിപ്രായം മാററുന്ന സ്ത്രീയെ കാണണമെങ്കിൽ ചെക്കോവിൻെറ 'ഡാർലിങ്' എന്ന കഥ വായിക്കുക.''

''ഒരുത്തനുമായി ഒളിച്ചോടുന്ന സ്ത്രീയെക്കുറിച്ച് നിങ്ങളുടെ അഭിപ്രായമെന്ത്?''

''അരമണിക്കൂർ കഴിയേണ്ടതില്ല. അതിനുമുൻപ് അവൾ ദുഃഖിക്കും. അവൾ അവൻെറകൂടെ അങ്ങനെ യാതനാനിർഭരമായി ജീവിതം കഴിച്ചുകൂട്ടുമ്പോൾ അവളുടെ ബന്ധുക്കൾക്ക് അവളോടു ബഹുമാനം വർദ്ധിച്ചു വർദ്ധിച്ചു വരും. നേരേചൊവ്വേ ജീവിക്കുന്നവരോട് ആ ബന്ധുക്കൾക്കു പുച്ഛവും.''

''കാമുകിയെ ടെലിഫോണിൽ കാമുകൻ വിളിക്കുമ്പോൾ അച്ഛനമ്മമാരുടെ മാനസിക നില എന്തായിരിക്കും?''

''തന്ത അത് മിക്കവാറും അറിയില്ല. തള്ള തീർച്ചയായും അറിയും. അറിയുമ്പോൾ വിളിക്കുന്നവനോട് 'ഇതരുത്' എന്നു പറയും. ആ തള്ള ചെറുപ്പക്കാരിയായിരുന്നപ്പോൾ അവരുടെ അമ്മയും അതുപോലെ 'ഇത് അരുത്' എന്ന് അന്നത്തെ കാമുകനെ വിലക്കിയിരിക്കും.''

''നിങ്ങൾ ദൈവമായാൽ രാഷ്ട്രീയക്കാർക്ക് എന്തു രോഗം വരുത്തും?''

''തൊണ്ടയ്ക്കു രോഗമുണ്ടാക്കും. പിന്നെ പ്രസംഗിക്കാനൊക്കുകയില്ല.''

''ഡോക്ടർ പൂവററൂർ രാമകൃഷ്ണപിള്ളയുടെ ഒരു പുസ്തകം റിലീസ് ചെയ്യുന്ന സന്ദർഭത്തിൽ നിങ്ങൾ അദ്ദേഹത്തെ അധിക്ഷേപിച്ചതു മാന്യമായ പ്രവൃത്തിയാണോ?''

''ഞാൻ അദ്ദേഹത്തെ ആക്ഷേപിച്ചില്ല. തീസിസ് എന്ന നിലയിൽ അതു നല്ലതാണെന്നും പാണ്ഡിത്യത്തിലും ബുദ്ധിശക്തിയിലും ഡോക്ടർ പൂവററൂർ രാമകൃഷ്ണപിള്ള അദ്ദേഹത്തിൻെറ അധ്യാപകനായിരുന്ന എന്നെ ബഹുദൂരം അതിശയിച്ചിരിക്കുന്നുവെന്നുമാണ് ഞാൻ പറഞ്ഞത്. പക്ഷേ രാമകൃഷ്ണപിള്ളയും അദ്ദേഹത്തിൻെറ സഹധർമ്മിണി പ്രഫെസർ രമയും വേറെ ചിലരും തെററിദ്ധരിച്ചു. '' സാർ വധിച്ചുകളഞ്ഞല്ലോ'' എന്നു രമ ചിരിച്ചുകൊണ്ടാണെങ്കിലും എന്നോടു പറഞ്ഞു. രാമകൃഷ്ണപിള്ളയുടെ ഗ്രന്ഥം കേരളവർമ്മയുടെ 'വിശാഖവിജയം' എന്ന കാവ്യത്തെക്കുറിച്ചാണ്. കേരളവർമ്മയെ കവിയെന്ന നിലയിൽ, മനുഷ്യനെന്ന നിലയിൽ ഞാൻ മാനിക്കുന്നില്ല. മനുഷ്യനെ വിട്ടിട്ട് കവിയെ ഞാൻ വിമർശിച്ചു. എൻെറ അഭിപ്രായം ഞാൻ പറയാതിരിക്കുന്നതെങ്ങനെ? മലയാളഭാഷയെ സംസ്കൃതത്തിൻെറ ദാസിയാക്കിയ പത്താംതരം സംസ്കൃതകവിയും പതിനൊന്നാംതരം മലയാളകവിയുമാണ് കേരളവർമ്മ. പിന്നെ എനിക്ക് ഒരു കാര്യമാകാമായിരുന്നു. അത്തരം സമ്മേളനത്തിനു പോകാതെ വീട്ടിലിരിക്കാമായിരുന്നു. പോയതു തെററ്.''

''പണത്തിൻെറ കാര്യത്തിൽ വിട്ടുവീഴ്ചയില്ലാത്തത് സ്ത്രീക്കോ പുരുഷനോ''

''മറുപടി നല്കാൻ വൈഷമ്യമുണ്ട്. സ്നേഹിക്കുന്ന പുരുഷന് ഉള്ളതെല്ലാം വാരിക്കോരിക്കൊടുക്കുന്ന സ്ത്രീകൾ ധാരാളം. അതേസമയം പഴയ രീതിയിൽ ജീവിക്കുന്നവരും ഏറെയുണ്ട്. എൻെറ കുട്ടിക്കാലത്ത് വീട്ടിലെ പരിചാരികയ്ക്ക് രണ്ടു രൂപയായിരുന്നു പ്രതിമാസ ശംബളം എൻെറ അമ്മ ജീവിച്ചിരുന്നെങ്കിൽ ഇന്നത്തെ പരിചാരികയ്ക്കും പ്രതിമാസം രണ്ടുരൂപയേ ശംബളം കൊടുക്കൂ. ഞാൻ എൻെറ അമ്മയെ കുററപ്പെടുത്തുകയല്ല. പല സ്ത്രീകൾക്കും സാമ്പത്തികകാര്യങ്ങളിൽ പുരോഗമനമില്ല.''

## സംയോഗം

**ഞാ**ൻ താജ്മഹൽ കണ്ടിട്ടില്ല. അതു നിലാവിൽ മുങ്ങിനില്ക്കുന്ന സമയത്ത് അതിനടുത്തു ഞാനുണ്ടായിരുന്നു. എങ്കിലും പോയില്ല. എൻെറ സാന്നിദ്ധ്യംകൊണ്ട് താജ്മഹലിൻെറയും നിലാവിൻെറയും സംയോഗത്തിൽ വൈലക്ഷണ്യമുണ്ടാക്കേണ്ടതില്ല എന്നു ഞാൻ വിചാരിച്ചു. ചന്ദ്രികയിൽ വിലയംകൊണ്ട ആ കലാശില്പത്തെക്കുറിച്ച് ആലോചിക്കൂ. ചന്ദ്രികയിൽനിന്നു താജ്മഹലിനെ വേർതിരിക്കാനാവില്ല. താജ്മഹലിൽനിന്നു നിലാവിനെയും. അവയ്ക്കു പശ്ചാത്തലമരുളുന്ന അന്തരീക്ഷവും അവയുടെ അവിഭാജ്യഘടകമാണ്. അല്ലെങ്കിൽ സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങുന്ന പൂഞ്ചോലയെ സങ്കല്പിക്കൂ. ജലത്തിനും പ്രകാശത്തിനും വിഭിന്നത കാണില്ല. താജ്മഹലിൽ നിലാവും നീലാന്തരീക്ഷവുമെന്നപോലെ, പൂഞ്ചോലയിൽ സൂര്യപ്രകാശമെന്നപോലെ, കടപ്പുറത്തെ പഞ്ചാരമണ്ണിൽ അമൃതതരംഗിണിയെന്നപോലെ ജീവിതസംഭവങ്ങളിൽ കല ജനിപ്പിക്കുന്ന അലീകത (illusion) വീണിരിക്കണം. അതു വീണാലേ കലയുടെ ആവിർഭാവം സംഭവിക്കൂ. ശ്രീ. സി.വി. ബാലകൃഷ്ണൻ കലാകൗമുദിയിലെഴുതിയ 'മാലാഖമാർ ചിറകുവീശുമ്പോൾ' എന്ന കഥയിൽ കലയുടെ കൗമുദി വീണിട്ടില്ല. മോരും മുതിരയുമെന്നപോലെ വിഭിന്ന സംഭവങ്ങൾ വേർതിരിഞ്ഞു നില്ക്കുന്നു. ഒരു ക്രൈസ്തവപുരോഹിതൻ മാലാഖമാരുടെ ചിത്രം വരയ്ക്കുന്നു. മറെറാരിടത്ത് ഒരുത്തൻ പന്നിക്കൂടുണ്ടാക്കി പന്നികളെ അവയ്ക്കുള്ളിലാക്കി വളർത്തുന്നു. ഒരുദിവസം പന്നികളെ വളർത്തുന്നവൻ സ്വന്തം ഭാര്യയെ നഗ്നയാക്കി അവയുടെകൂടെ ഇരുത്തിയിട്ടു കൂടും പൂട്ടി അപ്രത്യക്ഷനാകുന്നു. പുരോഹിതൻ അതുകണ്ടു സ്തംഭിച്ചു നില്ക്കുമ്പോൾ സർഗ്ഗാത്മകത്വത്തിൻെറ പ്രേരണ. കലയുടെ ആദർശാത്മകലോകവും



രവിവർമ്മയുടെ ദമയന്തി എന്ന ചിത്രം